# 1967

# ആറു നാൾ യുദ്ധവും

## കൊടും ചതിയും

അബ്ദുൽ ഹകീം ഹസൻ



നിറദയാർദ്രനും ദയാലുവുമായ അല്ലാഹുവിന്റെ നാമത്തിൽ.
ഉലകങ്ങൾക്കുടയോനായ അല്ലാഹുവിനാണ് സ്തുതി.
നിറദയാർദ്രൻ ദയാലു.
മൂല്യവിധിനാളിന്നധിപതി.
ഞങ്ങൾ നിനക്കു മാത്രം വഴിപ്പെടുന്നു, ഞങ്ങൾ നിന്നോട്
മാത്രം തുണയിരിക്കുന്നു.
നേർപാതയിലേക്ക് നീ ഞങ്ങളെ നയിക്കേണമെ
നീ പ്രസാദിച്ചവരുടെ പാത
നീ ദ്വേഷിച്ചവരുടെയല്ല, ഭ്രംശ മാർഗികളുടേതുമല്ല.

# തുടക്കം

വിജയികളാണ് ഇന്ന് വരെയുള്ള ചരിത്രം വിരചിച്ചിട്ടുള്ളത്. വിജയികൾ വിരചിച്ച ഒരു ചരിത്രത്തിലും അപജയമടഞ്ഞവന്റെ നേരിന്റെ തുടിപ്പുകൾ ഉണ്ടാകാറില്ല. അവരുടെ നോവുകളും നൊമ്പരങ്ങളും രേഖപ്പെടുത്തപ്പെട്ടിട്ടില്ല. വിജേതാവ് തന്റെ വിജയോന്മാദത്തിൽ തോറ്റവന്റെ ചോരയിൽ മുക്കി ചരിത്രമെഴുതി. പരാജയമടഞ്ഞവൻ എന്നും ചരിത്രത്തിലെ പ്രതിസ്ഥാനത്ത് പ്രതിഷ്ഠിക്കപ്പെട്ടു. ജേതാവ് സ്വയം നായകനായി അവതരിച്ചു. ഇതുവരെയുള്ള ചരിത്ര രചന അങ്ങനെയായിരുന്നു.

എന്നാൽ ഇന്ന്, സത്യാനന്തര കാലത്ത്..... കാര്യങ്ങൾ അങ്ങനെയല്ല! ഉത്തരാധുനിക കാലം മുതൽ ഈ രീതിക്ക് മാറ്റം വന്നിട്ടുണ്ട്. വിജേതാക്കളുടെ ദൃഷ്ടികൾ കണ്ടതു മാത്രമല്ല ചരിത്രമെന്നും, തങ്ങൾ ഓരോരുത്തരും കണ്ടതൊക്കെയും ചരിത്രമാണെന്നും ഓരോ മനുഷ്യനും തിരിച്ചറിഞ്ഞു കഴിഞ്ഞിരിക്കുന്നു.

ചരിത്രം മനുഷ്യനുമായി ബന്ധപ്പെട്ടതാണ്. ഓരോ മനുഷ്യനും തന്റെ വർത്തമാനത്തോടും ചരിത്രത്തോടും മുറിച്ച്  മാറ്റാനാവാത്ത ഒരു ബന്ധമുണ്ട്. വിജയിച്ച സമൂഹത്തിന്റെ കണ്ണുകൾ കണ്ടത് മാത്രമല്ല, എന്റെയും  നിന്റെയും കണ്ണുകൾ കണ്ടതും ചരിത്രം തന്നെയാണ്. അവർ പറയുന്നത് മാത്രമല്ല, നമ്മൾ പറയുന്നതും ചരിത്രം തന്നെയാണ്. ഇന്നലകളെ കുറിച്ച നമ്മുടെ വാക്കുകളും, ഇന്നിന്റെ നേരുകളും ചരിത്രമായി രേഖപ്പെടുത്തപ്പെടണം.  ഓരോരുത്തരുടെ അനുഭവങ്ങളും ഓരോ  ചരിത്രമാണ്. അവർ അനുഭവിച്ച

വിഷമങ്ങളും നൊമ്പരങ്ങളും കൂടി ചരിത്ര വായനയിലുണ്ടാവണം. ചരിത്രത്തിന് ചൂടും ചൂരും ഉണ്ടാവുക അപ്പോഴാണ്.

ഞാൻ കണ്ടതും കേട്ടതും അറിഞ്ഞതും പരിചയിച്ചതും ഒക്കെ എന്റെയും ചരിത്രമാണ്. എന്റെ അനുഭവത്തെ ഞാൻ വായിക്കുമ്പോൾ, അതൊരു പക്ഷേ അപരന് ബോധിച്ചെന്ന് വരില്ല. അതവന് ബോധിച്ചില്ലായെന്നത് കൊണ്ട് മാത്രം എന്റെ അനുഭവങ്ങൾ അനുഭവങ്ങളല്ലാതാകുന്നില്ല. എന്റെ അനുഭവചരിത്രം ചരിത്രത്തിൽ കുഴിച്ചു മൂടപ്പെടേണ്ടതുമല്ല.

അതിനാൽ.... എന്റെ കണ്ണുകൾ കണ്ടതും, എന്റെ കാതുകൾ കേട്ടതും, അംഗം അറിഞ്ഞതും, പ്രജ്ഞ പരിചയിച്ചതും എന്റെ ചരിത്രമാണ്. ഒരു സാമൂഹ്യ ജീവി എന്നതിനാൽ അത് സമൂഹത്തെ കൂടി ബന്ധപ്പെട്ട ചരിത്രമാണ്. എന്റെ ചരിത്ര വായനയാണ്. എന്നാൽ,അത് മുഖ്യധാരയെ തൃപ്തിപ്പെടുത്തണമെന്ന വാശിയൊന്നും എനിക്കില്ല.

1967 ലെ ആറ് നാൾ യുദ്ധത്തെ കുറിച്ച എന്റെ വായനയാണിത്. എന്റെ മുന്നിലെ വസ്തുതകൾ ആധാരമാക്കിയുള്ള എന്റെ ചരിത്ര വായന. യോജിക്കുന്നവർക്ക് യോജിക്കാം.... വിയോജിക്കുന്നവർക്ക് വിയോജിക്കാം. പക്ഷേ, ഈ ചരിത്രത്തിന് ഇങ്ങനെയുമൊരു വായനയുണ്ടെന്ന് ഒരു നാൾ നിങ്ങൾക്കും സമ്മതിക്കേണ്ടി വരും.

## ~ അബ്ദുൽ ഹകീം ഹസൻ

3 ശവ്വാൽ1439 / 16 ജൂൺ 2018

# നുസ്വയ്രികളുടെ ഇസ്ലാം വിരുദ്ധ  കൂട്ടുകെട്ട്

## ആരാണ് നുസ്വയ്രി അലവികൾ?

ഏകദേശം അര നൂറ്റാണ്ടായി സിറിയയിൽ ഭരണം നടത്തുകയും, 2011 ൽ ബഹുജന പ്രക്ഷോഭം ആരംഭിച്ചത് മുതൽ സ്ത്രീകളും കുട്ടികളുമടക്കം മൂന്ന് ലക്ഷത്തോളം മുസ്ലിംകളെ നിർദ്ദയം കൊന്നൊടുക്കുകയും ചെയ്ത നുസ്വയ്രി അലവികൾ വിശ്വാസപരമായി ഉൾസാരവാദി (ബാത്വിനിയ്യ) കളാണ്. ഇസ്ലാമിക ചിഹ്നങ്ങളും വേഷഭൂഷാദികളും എടുത്തണിനിഞ്ഞിരിക്കുന്നഇവർ പക്ഷേ ഇസ്ലാം വിരോധികളായ ജൂത ക്രൈസ്തവരേക്കാൾ നേരികെട്ടവരാണ്. ഹിജ്റ മൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മുഹമ്മദ് ബിൻ നുസ്വയ്റാണ് ഈ വിഭാഗത്തിന് അടിത്തറ പാകിയത്. റാഫിദീ ഇഥ്നാ അശ്അരി ശീഈയ്യയുടെ അവസാനത്തെ മൂന്ന് ഇമാമുമാരുമായി ഇയാൾ സഹവസിച്ചിട്ടുണ്ട്. പിന്നീട്, ശിഈയ്യയുടെ അടിസ്ഥാന വിശ്വാസ പ്രമാണമായ തഖ്‌യ ഇയാൾ സ്വീകരിക്കുകയും തങ്ങളുടെ യാഥാർത്ഥ്യം ശിഈയ്യത് തന്നെയാണെന്ന് വ്യക്തമാക്കുകയും ചെയ്തു.

ശിഈയ്യതിന്റെ വർണം സ്വീകരിച്ച മുഹമ്മദ് ബിൻ നുസ്വയ്ർ രാപ്പകൽ അദ്ധ്വാനിച്ച് ഒരു പുതിയ നിയമാവലിയും പ്രമാണവും സ്ഥാപിച്ചെടുത്തു. അങ്ങനെ ശിഈയ്യതിനുള്ളിലെ ഒരു പുതിയ വിഭാഗമായി രംഗത്ത് വരികയും 'നുസ്വയ്രിയ്യ' എന്ന പേരിൽ വിശ്രുതമാവുകയും ചെയ്തു.

ഒരു നിശ്ചിത കാലം വരെ ഇവർ തങ്ങളുടെ അഖീദാ (വിശ്വാസ പ്രമാണം) ഗ്രന്ഥങ്ങൾ രഹസ്യമായി സൂക്ഷിച്ചു. പൊതു മുസ്‌ലിം സമൂഹത്തിന്റെ വിശ്വാസമാർജിക്കാനും അവരുമായി ഇഴയടുപ്പം സ്ഥാപിക്കുവാനും തങ്ങളുടെ പിഴച്ച വിശ്വാസം അവർക്ക് രഹസ്യമാക്കി വേക്കേണ്ടതുണ്ടായിരുന്നു. അക്കാലങ്ങളിൽ തങ്ങളുടെ വിശ്വാസ പ്രമാണങ്ങൾ ജനസമക്ഷം കൊണ്ടുവരാൻ ശ്രമിച്ച സ്വാനുയായികളെ പോലും അവർ വധിച്ചു കളഞ്ഞിട്ടുണ്ട്. എന്നാൽ ഇന്നവരുടെ വിശ്വാസ പ്രമാണങ്ങൾ പരസ്യമാണ്.

ഡോ. അലി ജുറയ്ശ് എഴുതുന്നു, "ശിയാക്കളുടെ തന്നെ അഭിപ്രായത്തിൽ അതിര് കടന്ന ഒരു ശിഈ വിഭാഗമാണ് നുസ്വയ്‌രികൾ. പിന്നെ, അതിന് ടിപ്പണിയായി അവർ തന്നെ ഇങ്ങനെ എഴുതുന്നു, 'എന്നാൽ യഥാർഥത്തിൽ അവരുടെ ആന്തരികാവസ്ഥ അല്ലാഹുവിനെ അറിയൂ'. അവരുടെ ആന്തരികാവസ്ഥ അല്ലാഹുവിനെ അറിയൂ എന്ന് ശിയാക്കൾ നുസ്വയ്‌രികളെ കുറിച്ച് പറഞ്ഞതിന് കാരണമുണ്ട്. ശിയാക്കളുടെ അഖീദയാണ് തഖ്‌യ. യാഥാർഥ്യത്തെ മറച്ചു വെക്കലും വ്യാജത്തെ കൂട്ടു പിടിക്കലുമാണത്. ഇറാനിലെ ശിഈ ഭരണകൂടവും സിറിയയിലെ നുസ്വയ്‌രി ഭരണകൂടവും തമ്മിലുള്ള ആത്മബന്ധവും സഹകരണവും ഇരുവരുടെയും പിഴച്ച അഖീദ വെളിവാക്കുന്നുണ്ട്" (ഹാദിറുൽ ആലമിൽ ഇസ്‌ലാമി, താൾ 202).

നുസ്വയ്‌രിയുടെ അഖീദയും മുസ്‌ലിംകളോടുള്ള അവരുടെ ശത്രുതയുടെ ചരിത്രവും സൂചിപ്പിച്ചു കൊണ്ട് ശയ്ഖുൽ ഇസ്‌ലാം ഇബ്നു തയ്മിയ്യ എഴുതുന്നു, "ഇവരും ഖറാമിത്വ ബാത്വിനികളിലെ

സകൽ വിഭാഗങ്ങളും ജൂത ക്രൈസതവരേക്കാളും മുശ്രികുകളേക്കാളും വലിയ കാഫിറുകളാണ്. താർത്താരിയേക്കാളും ഇസ്‌ലാമിന് ദ്രോഹം ഇവരിൽ നിന്നാണ്. എന്നും ഇസ്‌ലാമിന്റെ ശത്രുക്കൾക്കൊപ്പമാണ് ഇവർ നിൽക്കുന്നത്. താർത്താരികളുടെ മേലുള്ള മുസ്‌ലിംകളുടെ വിജയം ഇവർക്കേറ്റ ഏറ്റവും വലിയ പ്രഹരമായിരുന്നു. ഇസ്‌ലാമിക രാജ്യങ്ങളിലേക്കുള്ള താർത്താരികളുടെ രംഗപ്രവേശം ഇവരുടെ സഹായത്തോടെയായിരുന്നു. ഇവരുടെ സഹായത്തോടെയാണ് ബഗ്ദാദിലെ ഖലീഫയെ വധിക്കുന്നതിൽ അവർ വിജയം കണ്ടത്" (റസാഇലു ഇബ്നി തയ്മിയ്യ, ദാറുൽ ഇഫ്ത സുഊദി അറബിയ്യ).

## വിശ്വാസ പ്രമാണം

ഇവരുടെ പിഴച്ച വിശ്വാസപ്രകാരം നാലാം ഖലീഫ അലി മനുഷ്യ രൂപത്തിൽ അവതാരം പൂണ്ട ദൈവമാണ്. അലിയാണ് മുഹമ്മദിനെ സൃഷ്ടിച്ചത്. സൽമാൻ ഫാരിസിയെ മുഹമ്മദും സൃഷ്ടിച്ചു. അതേപോലെ മിഖ്ദാദ് ബിൻ അസ്‌വദ്, അബൂ ദർ ഗിഫാരി, അബ്ദുല്ലാഹ് ബിൻ റവാഹ, ഉഥ്മാൻ ബിൻ മദ്ഊൻ എന്നിവരെയും പടച്ചത് മുഹമ്മദാണ്. ഈ ഭൂമിയിൽ ഭാരിച്ച ഉത്തരവാദിത്വങ്ങൾ എൽപ്പിക്കപ്പെട്ടവരാണ് ഇവരെല്ലാം. ചിലർ ഭൂമിയെ സൃഷ്ടിച്ചു. ചിലർ രോഗങ്ങളും രോഗ ശമനങ്ങളും. ഐശ്വര്യവും ദാരിദ്ര്യവും, ജനിമൃതികളുമൊക്കെ ഇവരുടെ ഉത്തരവാദിത്വത്തിൽപ്പെടുന്നു. മദ്യപാനം പുണ്യവും ഹജ്ജ് വിലക്കപ്പെട്ടതുമാണ് അവരുടെ അഖീദയിൽ. വ്രതം വ്യാജ (ബാത്വിൽ) വും സകാത് കാലഹരണ (മൻസൂഖ്) പ്പെട്ടതുമാണ്. നിസ്കാരത്തിന്റെ രൂപം തന്നെ വികൃതമാക്കപ്പെട്ടുവെങ്കിൽ പിന്നെ ശുദ്ധിക്കെന്ത് പ്രസക്തി? ചില സ്വാഹാബതിനെ ഈമാനിന്റെ തേട്ടമാക്കി. (അൽ മൗസൂഅതുൽ

മയ്സറ, എൻസൈക്ലോപീഡിയ അദ്‌യാൻ വ മദാഹിബ് : നദ്‌വതുശ്ശബാബിൽ ആലമിൽ ഇസ്‌ലാമി രിയാദ്).

ഇതൊക്കെ രസകരമായും അവിശ്വസനീയവുമായി തോന്നിയേക്കാമെങ്കിലും അതാണ് സത്യം. പഴയ യവന - ഭാരത പുരാണ കഥകളെ വെല്ലുന്ന കഥകൾ.

## സിറിയയിലെ നുസ്വയ്‌രി ക്രൈസ്തവ കൂട്ടുകെട്ട്

ഫിലസ്ത്വീനെ അപേക്ഷിച്ച് സിറിയയിൽ ക്രൈസ്തവ ദൗത്യം പ്രയാസമേറിയതായിരുന്നു. കാരണം, ഫിലസ്ത്വീനിലേത് പോലെ പുറത്ത് നിന്ന് ഒരു സമൂഹത്തെ സിറിയയിൽ കുടിയിരുത്തുകയെന്നത് സാധ്യമായ കാര്യമായിരുന്നില്ല.

യഥാർഥത്തിൽ സിറിയയുടെ ഒരു ചെറു ഭാഗം മാത്രമായിരുന്നു ഫിലസ്ത്വീൻ. ഇസ്‌ലാമിന്റെ പുഷ്കല കാലത്തെ വിശാല സിറിയ (ശാം) ഫിലസ്ത്വീൻ പോലുള്ള അനവധി പ്രവിശ്യകൾ ഉൾപ്പെട്ട ഒരു വിസ്തൃത ഭൂപ്രദേശമായിരുന്നു. വിഭജനാനന്തര സിറിയ യഹൂദികൾക്ക് കൈമാറിയ ഫിലസ്ത്വീനിനേക്കാൾ പതിന്മടങ്ങ് വലുതായിരുന്നു. ഫിലസ്ത്വീന്റെ വലിപ്പമുള്ള അനേകം സംസ്ഥാനങ്ങൾ ചേർന്ന വലിയ രാജ്യമായിരുന്നു സിറിയ. അതുകൊണ്ടു തന്നെ തങ്ങളുടെ താത്പര്യങ്ങൾ സംരക്ഷിക്കാൻ ഉതുകുന്ന ഒരു കൂട്ടരെ ക്രൈസ്തവർക്ക് അവിടെ കുടിയിരുത്തേണ്ടതുണ്ടായിരുന്നു. സിറിയയിലെ ഒരു പ്രത്യേക ഭൂപ്രദേശത്ത് വ്യക്തമായ സ്വാധീനമുറപ്പിച്ചിരുന്ന ഇസ്‌ലാം

വിരുദ്ധരായ നുസ്വയ്‌രി ബാത്വിനികളിൽ ഫ്രാൻസിന്റെ കണ്ണുടക്കുന്നത് അങ്ങനെയാണ്. നുസ്വയ്‌രികൾക്ക് ഭൂരിപക്ഷമുള്ള പ്രദേശങ്ങൾക്ക് സ്വാതന്ത്ര്യം നൽകിക്കൊണ്ട് അവർക്ക് അധികാര കൈമാറ്റം നൽകുകയായിരുന്നു അതിന് ഫ്രാൻസ് കണ്ടെത്തിയ തന്ത്രം.നുസ്വയ്‌രികളും ദുറൂസുകളുമടങ്ങുന്ന ബാത്വിനി ചിന്താധാരയെ ഇസ്‌ലാമിനെതിരെ അണിനിരത്തിക്കൊണ്ട് ഒരു പുതിയ കുരിശു സഖ്യസേന കെട്ടിപ്പടുക്കുകയായിരുന്നു അവരുടെ ലക്ഷ്യം.

ഹോളണ്ടിലെ നയതന്ത്രജ്ഞനും സിറിയൻ വിഷയത്തിൽ വിദഗ്ദ്ധനുമായ നിക്കോലാസ് വേൻ ഡേം (Nicholas Van Dam) സിറിയയിലെ അധികാര സംഘർഷങ്ങളുമായി ബന്ധപ്പെട്ട് വിരചിച്ച 'സിറിയയിലെ അധികാര സംഘർഷങ്ങൾ : വിഭാഗീയ പ്രാദേശിക ഗോത്ര രാഷ്ട്രീയം' (Struggle for power in Syria : Sectarianism, regional and tribal politics) എന്ന ഗ്രന്ഥത്തിൽ ചില യാഥാർത്ഥ്യങ്ങളിലേക്ക് വെളിച്ചം വീശി ഇങ്ങനെ എഴുതുന്നു, "തങ്ങളുടെ അധികാര വാഴ്ചക്കാലത്ത് ഫ്രാൻസ് സിറിയയിൽ വിഭാഗീയ ചിന്ത വളർത്തുകയുണ്ടായി. അറബികളുടെ ദേശീയബോധത്തെ അടിച്ചമർത്തുകയായിരുന്നു അതിന്റെ ലക്ഷ്യം. മറുവശത്ത് മത ന്യൂനപക്ഷങ്ങൾക്കിടയിൽ ഭിന്നത സൃഷ്ടിക്കുന്നത്തിനായി അവർക്ക് ഭൂരിപക്ഷമുള്ള പ്രദേശങ്ങളിൽ അവരുടേതായ സ്വതന്ത്ര ഭരണകൂടങ്ങൾ സ്ഥാപിച്ചു. ഈ പോളിസിയുടെ അടിസ്ഥാനത്തിൽ നുസ്വയ്‌രികൾക്ക് ഭൂരിപക്ഷമുണ്ടായിരുന്ന ലാദിഖിയയിൽ അലവികളുടെ ഭരണകൂടം സ്ഥാപിച്ചു. ദറൂസികൾ അധിവസിച്ചിരുന്ന പർവ്വത മേഖലകളിൽ അവരുടെ ഭരണസംവിധാനങ്ങളും പ്രതിഷ്ഠിച്ചു. വിഭജിച്ചു ഭരിക്കുക എന്ന നയനിലപാടിന്റെ അടിസ്ഥനത്തിൽ അലവികളുടെയും ദറൂസികളുടെയും പ്രത്യേക സായുധ സേനകൾക്ക് തന്നെ ഫ്രാൻസ്

രൂപം നൽകി. മധ്യേഷ്യ ദളം (Central Asia Force) എന്നതിന് നാമീകരണവും നടത്തി. തികച്ചും വിഭാഗീയതയുടെ അടിസ്ഥനത്തിൽ മാത്രം ഒപ്പിച്ചെടുത്ത ഈ സായുധ ദളം സുന്നികൾക്ക് അതിഭീതികരമായ അവസ്ഥകളാണ് സൃഷ്ടിച്ചത്"

സിറിയയിലെ നുസ്വയ്രി - ഫ്രാൻസിന്റെ ഇസ്ലാം വിരുദ്ധ ഗൂഢാലോചയിലേക്ക് വെളിച്ചം വീഷിക്കൊണ്ട് സുപ്രസിദ്ധ സാഹിത്യകാരൻ സർകലി തന്റെ വിഖ്യാതമായ 'അൽ ഇഅ്ലാം' എന്ന കൃതിയിൽ എഴുതി, "സുലയ്മാൻ ബിൻ മുർശിദ് ബിൻ യൂനുസ് ഉലൂഹിയ്യ വാദിച്ച ഒരു നുസ്വയ്രിയായിരുന്നു. കിഴക്കൻ ലാദഖിയയിലെ ജൂബാബർഗാൽ ഗ്രാമവാസിയായിരുന്നു അയാൾ. അയാൾ സ്വയം സ്വീകരിച്ച അപരനാമമായിരുന്നു 'റബ്ബ്' എന്നത്. ഫ്രാൻസ് സിറിയ കീഴടക്കിയ 1920 മുതൽ പൊതുജീവിതത്തിൽ കൂടുതൽ ഇടപെടാൻ തുടങ്ങിയതോടെ പ്രദേശത്ത് നിന്ന് പുറത്താക്കപ്പെട്ടു. 1925 വരെ നാട് കടത്തപെട്ട് രഖ്ഖയിൽ കഴിഞ്ഞു. പിന്നീട് തിരിച്ച് വന്ന് നുസ്വയ്രികളുടെ നേതൃത്വം ഏറ്റെടുത്തു. അലിയെ ദൈവമായി കാണുന്ന ഒരു ബാത്വിനി വിഭാഗമാണ് നുസ്വയ്രികൾ. അവതാര സങ്കൽപ്പത്തിൽ വിശ്വാസമുള്ളവരാണവർ. അയാൾ തിരിച്ചു വന്ന സമയത്ത് ഫ്രാൻസിനെതിരെ വിപ്ലവ ചലനങ്ങൾ വ്യാപകമായി നടക്കുകയായിരുന്നു. ഫ്രാൻസ് അയാളെ തങ്ങളുടെ താൽപര്യങ്ങൾക്കായി ഉപയോഗിച്ചു. അയാളുടെ നേതൃത്വത്തിൽ നുസ്വയ്രികളുടെ സ്വന്തം ഭരണകൂടം സ്ഥാപിച്ചു. അങ്ങനെ അതിശക്തിയോടെ അയാൾ ഉയർന്നു വന്നു. അലവികളുടെ നേതാവ് എന്ന വിശേഷണവും അയാൾക്ക് ലഭിച്ചു. അയാൾ സ്വന്തമായി ന്യായാധിപരെ നിശ്ചയിച്ചു. തന്റെ കീഴിലുള്ള പ്രദേശങ്ങളിൽ നിന്ന് നികുതി പിരിച്ചു. സ്വന്തമായ ഒരു സൈനിക വിഭാഗത്തിന് രൂപം നൽകിക്കൊണ്ട് അയാൾ ഇങ്ങനെ പ്രഖ്യാപിച്ചു,

"ദേശീയ ഭരണവും സുന്നികളുടെ ആക്രമണങ്ങളും നിമിത്തം നാം നമ്മുടേതായ ഒരു സൈനിക ദളത്തിന് രൂപം നൽകിയിരിക്കുകയാണ്. ചാവേറുകളായ ഇവരുടെ ചുമതല തന്നെ സുന്നികൾക്കെതിരെ അടരാടുകയെന്നതാണ്." ഫ്രാൻസ് സിറിയ വിട്ട് പോയപ്പോൾ തങ്ങളുടെ ആയുധശേഖരമത്രയും അയാൾക്ക് വേണ്ടി സിറിയയിൽ ഉപേക്ഷിക്കുകയാണുണ്ടായത്" (അൽ ഇഅ്ലാം, വാല്യം 2, താൾ 170).

## നുസ്വയ്രി അലവികളുടെ വഞ്ചനാത്മക മുഖം

സിറിയയിൽ ഫ്രാൻസിനെതിരെ സ്വാതന്ത്ര്യ പ്രസ്ഥാനം ശക്തി പ്രാപിക്കുന്ന അതെ അവസരത്തിൽ തന്നെ പൊതു മുസ്‌ലിം സമൂഹത്തിനെതിരെ നുസ്വയ്രികളെ ശക്തമായി ഉയർത്തിക്കൊണ്ടു വരാനുള്ള മിഷനും കരുത്ത് നേടുന്നുണ്ടായിരുന്നു. കാരണം, സ്വാതന്ത്ര്യസമര പോരാട്ടം തങ്ങളുടെ നിരവധി പട്ടാളക്കാരെ കൊന്നൊടുക്കിയതിനാൽ എങ്ങനെയെങ്കിലും സിറിയയിൽ നിന്ന് പായുകയെന്നല്ലാതെ ഫ്രാൻസിന് മുന്നിൽ മറ്റൊരു വഴിയിമുണ്ടായിരുന്നില്ല. ജിഹാദി ആവേശത്തിലധിഷ്ഠിതമായ സ്വാതന്ത്ര്യ പോരാട്ടം ഫ്രാൻസിന് ഒരു പഴുത് പോലും ബാക്കി വെച്ചിരുന്നില്ല. ഫ്രാൻസിന്റെ പിന്മാറ്റം നുസ്വയ്രികളെയാണ് ഏറ്റവുമധികം പരിഭ്രാന്തരാക്കിയത്. മുസ്‌ലിംകൾക്കെതിരെ കൂടുതൽ ശക്തമാകുവാനും ക്രൈസ്തവ താത്പര്യം സംരക്ഷിക്കുവാനും അവർക്ക് കൂടുതൽ സമയം വേണ്ടിയിരുന്നു. അതിനാൽ സുലയ്മാൻ ബിൻ മുർശിദും, സിറിയയിലെ ഇപ്പോഴത്തെ പ്രസിഡന്റായ ബശ്ശാറുൽ അസദിന്റെ പിതാമഹനായ സുലയ്മാൻ വഹ്ശിയും മറ്റു നുസ്വയ്രി അലവി നേതാക്കളും ഒന്നിച്ചു ചേർന്ന്

പ്രാൻസിലെ അന്നത്തെ പ്രധാനമന്ത്രിയായ ആന്ദ്രെ ലിയോ ബ്ലം (Andre Leon Blum) സമക്ഷം ഒരു ഹരജി സമർപ്പിക്കുകയുണ്ടായി. മൂന്ന് തവണ ഫ്രാൻസിന്റെ പ്രധാനമന്ത്രിപദം അലങ്കരിച്ച ജൂതനായിരുന്നു അയാൾ. ഫ്രാൻസിലെ വിദേശകാര്യ മന്ത്രാലയത്തിന് കീഴിൽ 15.06.1936 - ആം തീയ്യതിയിട്ട 3574 ആം നമ്പർ രേഖയായി ലഭ്യമാണ്. ഇസ്‌ലാമിക സമൂഹത്തിന്റെ സാമാന്യ ബോധത്തെ തട്ടിയുണർത്താൻ പോന്ന ആ രേഖയിൽ ഇസ്‌ലാം വിരുദ്ധ കക്ഷികൾ ഇങ്ങനെ എഴുതിയിരിക്കുന്നു.

"ബഹുമാന്യനായ ആന്ദ്രെ ലിയോ ബ്ലം, വർഷങ്ങളായി തങ്ങളുടെ ത്യാഗനിർഭരമായ കർമ്മങ്ങളിലൂടെ ഭാവി സമുദായത്തിന് ഉതകും വിധം സ്വന്തം അസ്തിത്വവും സ്വാതന്ത്ര്യവും സംരക്ഷിച്ചു പോന്നിട്ടുള്ളവരാണ് അലവികൾ. ഞങ്ങളുടെ വിശ്വാസ പ്രമാണവും ആചാരങ്ങളും സമ്പ്രദായങ്ങളും മുസ്‌ലിംകളിൽ നിന്ന് തീർത്തും വിഭിന്നമാണ്. ഒരിക്കൽ പോലും ഞങ്ങൾ മുസ്‌ലിംകളുടെ അതിർ രേഖകൾക്കുള്ളിലായിരുന്നില്ല.

ഇന്ന്, തങ്ങൾക്കിടയിൽ ജീവിക്കുന്ന ദമാസ്കസിലെ യഹൂദികളെ ഇസ്രായേലിലെ തങ്ങളുടെ മർദ്ദിത സഹോദരങ്ങളെ സഹായിക്കാൻ മുസ്‌ലിംകൾ സമ്മതിക്കുന്നില്ല എന്നാ യാഥാർഥ്യം ഞങ്ങൾ കാണുന്നു. ഇസ്രായേലിലെ തങ്ങളുടെ ജൂത സഹോദരങ്ങൾക്ക് ധാന്യങ്ങളും ഭക്ഷണങ്ങളും എത്തിക്കുന്ന വിതരണ ശൃഖലകൾ പോലും ഇവർ തടഞ്ഞു വെക്കുന്നു. ഈ പരിശുദ്ധ യഹൂദ രാഷ്ട്രം അറബ് മുസ്‌ലിംകളുടെ അടുത്ത് സംസ്കാരത്തിന്റെയും സമാധാനത്തിന്റെയും സന്ദേശവുമായാണ് വന്നിരിക്കുന്നത്. ഫിലസ്ത്വീനിന്റെ മണ്ണിലേക്ക് വിഭവങ്ങളുമായാണ് അവരെത്തിയത്. അവർ ആർക്കും ഒരു ശല്യവും ഉണ്ടാക്കിയില്ല. ആരുടേയും സ്വൈര്യം

കെടുത്തിയതുമില്ല. എന്നിട്ടും അവർക്കെതിരെ ജിഹാദ് പ്രഖ്യാപിച്ചിരിക്കുകയാണ്. ഫിലസ്ത്വീനിൽ ബ്രിട്ടന്റെയും സിറിയയിൽ ഫ്രാൻസിന്റെയും മൂക്കിനു താഴെയാണ് ഇതെല്ലാം നടക്കുന്നതെന്നും നാമറിയണം.

സിറിയയുടെ സ്വാതന്ത്ര്യത്തിന്റെ കാര്യത്തിൽ താങ്കളുടെ മഹദ് സമൂഹത്തിന്റെ വികാരങ്ങളെ ഞങ്ങൾ അഭിവാദ്യം ചെയ്യുന്നു. സിറിയയുടെ സ്വാതന്ത്ര്യമെന്ന ലക്ഷ്യം ഇതുവരെ സ്വായത്തമായിട്ടില്ലെന്ന് അങ്ങയെ ഞങ്ങൾ ഓർമപ്പെടുത്തട്ടെ. അതിതു വരെ മുസ്‌ലിംകൾ വശമാണ്. അലവി സമൂഹത്തിന്റെ പ്രതിനിധികളായ ഞങ്ങൾ ഞങ്ങളുടെ സ്വാതന്ത്ര്യത്തിന്റെ കാര്യത്തിൽ അങ്ങയുടെ ഉറപ്പ് തേടുന്നു. ഫ്രാൻസിന് വേണ്ടി അവ്യാജവും അകൃത്രിമവുമായ കർമയോഗമനുഷ്ഠിച്ച ഞങ്ങൾ അലവവികൾ അങ്ങയുടെ സിദ്ധിയും പിന്തുണയും ഞങ്ങൾക്കായിരിക്കുമെന്ന കാര്യത്തിൽ ശുഭ പ്രതീക്ഷ പുലർത്തുന്നു." (അബൂ മുസ്വ്അബ് അസ്സുർറി : അഹ്‌ലുസ്സുന്ന ഫിശ്ശാമി ഫീ മുവാജിഹതി ന്നുസ്വയ്‌രിയ്യ വ സ്സലീബിയ്യ  വൽ യഹൂദ്)

1936 ൽ ഈ കത്ത് എഴുതിയ ശേഷം ഓരോരോ കാരണങ്ങൾ പറഞ്ഞു ഫ്രാൻസ് സിറിയൻ സ്വാതന്ത്ര്യ പ്രഖ്യാപനം നീട്ടിക്കൊണ്ടു പോവുകയുണ്ടായി. അടുത്ത പത്ത് വർഷത്തിനുള്ളിൽ നുസ്വയ്‌രികളെ അവർ എല്ലാ തരത്തിലും സുശക്തരും സുസംഘടിതരുമാക്കിയെടുത്തു. ശേഷം 1946 ഏപ്രിൽ 17 ന് ഫ്രാൻസ് സിറിയ വിട്ടു. ക്രൈസ്തവ ഫ്രാൻസിനും നുസ്വയ്‌രികൾക്കുമിടയിൽ ഒന്നാം ദിവസം മുതൽ അവിശുദ്ധ കൂട്ടുകെട്ടുകളുണ്ടായിരുന്നുവെന്ന് ഈ കത്ത് വെളിവാക്കുന്നുണ്ട്. ഫിലസ്ത്വീനിൽ മുസ്‌ലിംകൾക്കെതിരെ ജൂതന്മാരെ സജീവമാക്കി

നിർത്താനായതു പോലെ സിറിയക്ക് അകത്ത് മുസ്‌ലിംകളെ നേരിടാനും, അവരെ അവിടെ നിന്ന് പുറന്തള്ളാനും പോന്ന ഒരു ശക്തിയെ സൃഷ്ടിക്കാനും ആദ്യ ദിവസം മുതൽ അവരിരുവരും തമ്മിൽ ധാരണയിലെത്തിയിരുന്നു. സിറിയയിൽ മുസ്‌ലിം വിരുദ്ധ കലാപങ്ങൾക്ക് നേതൃത്വം നൽകിയ ഫ്രാൻസിനെ നിഷ്കളങ്കമായി സേവിച്ച നുസ്വയ്‌രികളുടെ ചിത്രം അവർ ഗണെ എഴുതിയ ഈ കത്ത് വെളിപ്പെടുത്തുന്നുണ്ട്. ഫിലസ്ത്വീനിലെ ജൂതരെ പോലെ ഒരു ശത്രു വിഭാഗത്തെ സിറിയയിലെ മുസ്‌ലിംകൾക്കെതിരെ സജീവമാക്കാൻ ആർത്തിപൂണ്ട് നടക്കുന്ന നുസ്വയ്‌രികളുടെ ചിത്രവും ഈ കത്ത് വിളംബരപ്പെടുത്തുന്നുണ്ട്.

സിറിയയിലേക്കുള്ള ഫ്രാൻസിന്റെ രംഗപ്രവേശം തന്നെ ചില ഗൂഢ ഉദ്ദേശ്യങ്ങളോട് കൂടിയുള്ളതായിരുന്നു. അതുപ്രകാരം ഭാവിയിൽ തങ്ങളുടേതായ ഭാഗം യഥാവിധി നിർവഹിക്കും വിധം നുസ്വയ്‌രികളെ പ്രാപ്തരാക്കാനുള്ള കർമപരിപാടിക്കും അവർ തുടക്കം കുറിച്ചിരുന്നു. അവർക്ക് വേണ്ടിയുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുറന്നു. അവരുടെ സ്വതന്ത്ര ഭരണകൂടങ്ങൾ സ്ഥാപിച്ച് ഭരണ നിർവഹണ പരിശീലനങ്ങൾ നൽകി. സായുധ പരിശീലനങ്ങൾ നൽകി സൈനിക സേവന താത്പര്യം സൃഷ്ടിച്ചു. ഉന്നത വിദ്യാഭ്യാസങ്ങൾക്കായി സ്കോളർഷിപ്പോടു കൂടി യുവാക്കളെ ഫ്രാൻസിലേക്ക് അയച്ചു. അവർ തിരിച്ചു വന്ന് തങ്ങളുടെ ക്രൈസ്തവ താത്പര്യങ്ങൾ സംരക്ഷിക്കുകയും മുസ്‌ലിംകളിൽ തങ്ങളുടെ നിലപാടുകൾ നടപ്പിലാക്കുകയും ചെയ്യേണ്ടതുണ്ടായിരുന്നു. 1946 ൽ സിറിയ വിട്ടൊഴിഞ്ഞ് പോകുമ്പോൾ സൈന്യമൊഴിച്ച് മറ്റെല്ലാ വിഭാഗങ്ങളെയും അസ്ഥിരപ്പെടുത്തുന്നതിൽ ഫ്രാൻസ് വിജയിച്ചിരുന്നു. സിറിയയിലെ സൈന്യത്തിനകത്ത് തന്നെ വിഭാഗീയ ചിന്താഗതികൾക്ക് അടിത്തറ പാകിയിട്ട് അവർ സിറിയ വിടുമ്പോൾ സിറിയയുടെ ഭാഗധേയം കൈമാറിയതും ഈ സൈന്യത്തിന്

തന്നെയായിരുന്നു.

മുസ്‌ലിം നാടുകളിലെ സൈന്യങ്ങളിൽ വ്യാജ നാണയങ്ങൾ തിരുകിക്കയറ്റി അവരെക്കൊണ്ട് ഇസ്‌ലാം വിരുദ്ധ കൂട്ടായ്മകൾക്ക് രൂപം നൽകുകയെന്നത് ക്രൈസ്തവർ ആലോചിച്ചുറപ്പിച്ചെടുത്ത തീരുമാനമാണ്. അതവർ വിവിധ മുസ്‌ലിം നാടുകളിൽ പയറ്റിയിട്ടുണ്ട്. സിറിയയിലും അവരത് ചെയ്തു.

ഈജിപ്തിലായിരുന്നു അതവർ ആദ്യം പയറ്റിയത്. മുഹമ്മദ് അലി പാഷയെ തങ്ങളുടെ താത്പര്യ സംരക്ഷണത്തിനായി ഉപയോഗപ്പെടുത്തുന്നതിൽ അവർ വിജയിച്ചു. അയാളെ ഉപയോഗിച്ച് വാക്കിലും നോക്കിലും വിദ്യാഭ്യാസത്തിലും സംസ്കാരത്തിലും ക്രൈസ്തവതയുടെ  സംരക്ഷകരായി അവർ മാറി. സൈന്യത്തെ പൂർണമായും ഇസ്‌ലാം വിമുക്തമാക്കി. ഇസ്‌ലാമിനോട് ചായ്‌വ് പ്രകടിപ്പിച്ച എതൊരു ഉദ്യോഗസ്ഥനെയും പട്ടാളത്തിൽ നിന്ന് പുറത്താക്കി. ഈജിപ്തിൽ വിജയം കണ്ട ഈ പദ്ധതി പിന്നീടങ്ങോട്ട് ഓരോ മുസ്‌ലിം നാടുകളിലും അവർ പയറ്റുകയായിരുന്നു. ഇസ്‌ലാമിക രാഷ്ട്രങ്ങളുടെ സംരക്ഷകരായിത്തീരേണ്ടിയിരുന്ന സൈന്യങ്ങൾ അങ്ങനെ ഇസ്‌ലാം വിരോധികളുടെ സംസ്കാരവും ചിന്തകളും സംരക്ഷിക്കുന്നവരായിത്തീർന്നു. മുസ്‌ലിം സമുദായത്തിന്റെ താത്പര്യങ്ങൾ അവരുടെ ബൂട്ടുകൾക്ക് കീഴിൽ ഞെരിഞ്ഞമർന്നു. ദീൻ പരിഹാസപാത്രമായവരിൽ നിന്ന് ദീനി ചായ്‌വ് പ്രതീക്ഷിക്കുന്നതിൽ എന്തർത്ഥം?

ഇസ്‌ലാമിക രാഷ്ട്രങ്ങളിലെ ഇത്തരം സൈനങ്ങളുടെ ലക്ഷ്യം തന്നെ സ്വതാത്പര്യങ്ങളുടെ സംരക്ഷണമായിരുന്നു. രാഷ്ട്രത്തിന്റെ

സാമ്പത്തിക സ്രോതസുകളിന്മേലുള്ള കൈയ്യേറ്റവും ആഡംബര ജീവിതവും അവർ ഇന്നും തുടരുന്നു. ഇസ്‌ലാമിക ലോകത്തിന് മേധാവിത്വവും വിജയവുമേകിയ പഴയ തലമുറകളോടുള്ള പൊക്കിൾക്കൊടി ബന്ധം പോലും അവർ മുറിച്ചു മാറ്റി.

## സിറിയയിലെ സൈനിക രൂപീകരണം

സിറിയയിൽ തങ്ങളുടെ ഉദ്ദേശ്യലക്ഷ്യങ്ങൾ  സമ്പൂർണാർഥത്തിൽ തന്നെ നടപ്പാക്കുന്ന ഒരു സൈനിക വ്യൂഹത്തിന് രൂപം നൽകാൻ ഫ്രാൻസിന് അല്പം പോലും പ്രയാസപ്പെടേണ്ടി വന്നില്ല. മുസ്‌ലിംകളെ തല ഉയർത്താനാവാത്ത വിധം സ്വന്തം നാട്ടിൽ അവരെ തടവുകാരാക്കാൻ കെല്പുള്ള ഒരു സൈന്യത്തിന് യന്നെ അവർ രൂപം നൽകി. അക്കാലത്ത് സൈനിക സേവനത്തിന് സുന്നികൾ വിമുഖത കാണിച്ചത് അവരുടെ ലക്ഷ്യ പൂർത്തി എളുപ്പമാക്കി. എന്നാൽ നുസ്വയ്‌രികൾ വ്യാപകമായി തന്നെ സൈന്യത്തിൽ ചേരുകയുണ്ടായി. തുടക്കത്തിൽ സൈന്യത്തിലെ കമാൻഡർ ഇൻ ചീഫ് പദവി സുന്നികൾക്കായിരുന്നുവെങ്കിലും പിന്നീടത് വിനഷ്ടമായി.

സ്വാതന്ത്ര്യാനന്തരം പുതിയ ഭരണകൂടം നിലവിൽ വന്നു. ശുക്‌രി അൽ ഖൂത്‌ലിയായിരുന്നു സ്വതന്ത്ര സിറിയയിലെ പ്രഥമ പ്രസിഡന്റ്. അധികം താമസിയാതെ ജനം പ്രതിഷേധങ്ങളുമായി പുറത്തിറങ്ങി. അതോടെ തങ്ങളുടെ താത്പര്യം സംരക്ഷിക്കുന്ന വിദൂര നിയന്ത്രിത ഭരണകൂടത്തെ സ്ഥാപിക്കുവാൻ ക്രൈസ്തവതക്ക് തെല്ലും ബുദ്ധിമുട്ടേണ്ടി വന്നില്ല. ഫ്രാൻസ് രംഗമൊഴിഞ്ഞതും, സൈനിക സേവനത്തിനുള്ള മുസ്‌ലിംകളുടെ വിമുഖതയും മുതലെടുത്ത്

ക്രൈസ്തവർ തങ്ങളുടെ തന്ത്രങ്ങളുടെ രണ്ടാം അദ്ധ്യായം തുറക്കുകയായിരുന്നു.

## സൈന്യം ശക്തമാവുന്നു

തങ്ങളുടെ ഇംഗിതത്തിനൊത്ത വിധം സൈന്യത്തെ തയ്യാറാക്കിയതിന് ശേഷം, സൈന്യത്തലവനെ തങ്ങളുടെ താൽപര്യങ്ങൾക്ക് ഒപ്പം കൂട്ടാൻ അവർക്ക് ലവലേശം ബുദ്ധിമുട്ടേണ്ടി വന്നില്ല. ഫ്രാൻസ് സിറിയ വിട്ടൊഴിഞ്ഞ് പോയ 17 ഏപ്രിൽ 1946 ൽ നിന്ന് 30 മാർച്ച് 1949 ആയപ്പോഴേക്ക്.... ഒരു ഭരണകൂടം സ്ഥാപിക്കപ്പെട്ട് കഷ്ടിച്ച് മൂന്ന് വർഷമായപ്പോഴേക്കും ഹുസ്നി സഈമിന്റെ നേതൃത്വത്തിൽ പട്ടാള അട്ടിമറി നടക്കുകയുണ്ടായി. യൂറോപ്പിന്റെ കുതന്ത്രങ്ങൾ പ്രാവർത്തിക്കപ്പെടുകയായിരുന്നു അങ്ങനെ.

കുർദ് വംശജനായ ഹുസ്നി സഈമിന്റെ പിതാവ് ഉഥ്മാനി സൈന്യത്തിലെ മുഫ്തിയായിരുന്നു. ഭരിക്കുവാനുള്ള ഒരുതരം ആർത്തി അയാളിൽ നിറഞ്ഞു തുളുമ്പിയിരുന്നു. അയാളുടെ അധികാര ത്വര വ്യക്തമാക്കുന്നുണ്ട് ഈ വാക്കുകൾ, "ഒരു ദിവസമെങ്കിൽ ഒരു ദിവസമെങ്കിലും എനിക്ക് സിറിയയുടെ ഭരണാധകാരിയാകണം. അതിന് ശേഷം കൊല്ലപെട്ടാലും ശരി". സംഭവിച്ചത് അങ്ങനെ തന്നെയായിരുന്നു. അധികാരം പിടിച്ചെടുത്ത് വെറും എഴുപത്തിയൊന്ന് ദിവസമായപ്പോഴേക്കും നടന്ന തുടർ പട്ടാള അട്ടിമറിയോടെ അയാൾ കൊല്ലപ്പെടുകയായിരുന്നു. ജൂൺ 23 ന് സ്വയം പ്രസിഡൻറ് ആയി രണ്ട് മാസം കഴിഞ്ഞ് 14 അഗസ്റ്റിന് സാമി ഹന്നാവി എന്ന പട്ടാള ഉദ്യോഗസ്ഥൻ അയാളെ വധിച്ചു അധികാരം

പിടിച്ചെടുക്കുകയായിരുന്നു. പിന്നീടങ്ങോട്ടുള്ള ഇരുപത് വർഷക്കാലങ്ങൾക്കിടയിൽ സിറിയ കണ്ടത് പത്തോളം പട്ടാള അട്ടിമറികളാണ്.

ഇത്തരം അട്ടിമറികൾ നുസ്വയ്രികളുടെ ലക്ഷ്യസ്ഥാനത്തേക്കുള്ള യാത്രക്ക് വേഗം കൂട്ടുകയായിരുന്നു. ആദ്യ പത്ത് വർഷമായപ്പോഴേക്കും സൈന്യത്തിനകത്ത്  നുസ്വയ്രികൾ അതിശക്തമായ ഒരു വിഭാഗമായി മാറിക്കഴിഞ്ഞിരുന്നുവെന്നതിന്റെ തെളിവാണ് ആറാം പട്ടാള വിപ്ലവം. അത് തീർത്തും നുസ്വയ്രി വിപ്ലവമായിരുന്നു. സിറിയയിലെ വിഭാഗീയതയുടെ നേഴ്സാക്ഷ്യങ്ങൾ. ഈ അസ്ഥിരത മുതലെടുത്ത് നടന്ന ബഅഥി വിപ്ലവം ഇസ്‌ലാമിക ലോകത്തെ ഏറ്റവും സുന്ദരമായ ഈ താഴ്‌വരയെ രക്തക്കളമാക്കിമാറ്റുകയായിരുന്നു.

മുസ്‌ലിം നാടുകളിലെ ഏകാധിപത്യവും പട്ടാള ഭരണകൂടങ്ങളുമാണ് എന്നും ഇസ്‌ലാം  വിരുദ്ധ ശക്തികളുടെ വിജയരഹസ്യം. ടൈം മാസികയുടെ പത്രാധിപർ തന്റെ 'ഏഷ്യൻ പര്യടന' ത്തിൽ അമേരിക്കൻ ഭരണകൂടത്തെ ഇങ്ങനെ ഉദ്ദേശിക്കുന്നു, "ഇസ്‌ലാമിക രാഷ്ട്രങ്ങളിലെ ഏകാധിപത്യ ഭരണകൂടങ്ങളിലൂടെ മാത്രമേ അമേരിക്കക്ക് ഇസ്‌ലാമിനെ തടഞ്ഞു നിർത്താൻ സാധിക്കുകയുള്ളൂ. ഇതൊന്ന് മുഖേന മാത്രമേ പടിഞ്ഞാറിന് തങ്ങളുടെ സംസ്കാരങ്ങളെയും കോളനികളെയും ഇസ്‌ലാമിന്റെ ആക്രമത്തിൽ നിന്ന് രക്ഷിക്കാനാവുകയുള്ളൂ" (സഅദ് ജുമുഅ : ഗൂഢാലോചനയും വിധി നിർണായക യുദ്ധവും, താൾ 25, അൽ മുആമറതു വ മഅറകതുൽ മസ്വീർ, താൾ 25).

ചരിത്രത്തിൽ കുരിശു പടയോട്ടങ്ങൾക്ക് നേതൃത്വം നൽകിയിരുന്നവരാണ് ഫ്രാൻസും ബ്രിട്ടനും. രണ്ടാം ലോക മഹായുദ്ധാനന്തരം ചരിത്രത്തിലെ ഏറ്റവും അപകടകാരിയായ ഒരു പുതിയ ശത്രു കൂടി ആ നേതൃ നിരയിലേക്ക് കടന്നു വരികയുണ്ടായി. ജൂതന്മാരുടെ സകലവിധ ആശീർവാദത്തോടും കൂടിയായിരുന്നു ആ ശത്രുവിൻെറ രംഗപ്രവേശം. സുശക്തനായ ആ ശത്രു അതിവേഗം തന്നെ ക്രൈസ്തവ - യഹൂദ പോരാട്ട സഖ്യങ്ങളുടെ നേതൃത്വം ഏറ്റെടുക്കുകയും ചെയ്തു. അമേരിക്കയായിരുന്നു ആ പുതിയ ശത്രു.

ജോൺസിന്റെ ഭരണകാലത്തെ വൈസ് പ്രസിഡണ്ടായ യൂജിൻ റൂസോ (Eugene V. Rostow) പറഞ്ഞു, "ഇസ്‌ലാമിനും ക്രൈസ്തവർക്കുമിടയിലെ മധ്യകാലം തൊട്ടുള്ള സംഘർഷങ്ങൾ ഇക്കാലം വരെ വ്യത്യസ്ത രൂപഭാവങ്ങളിൽ തുടർന്ന് പോരുകണ്ടായിട്ടുണ്ട് I കഴിഞ്ഞ ഒന്നര നൂറ്റാണ്ട് കാലമായി പടിഞ്ഞാറിന് ഇസ്‌ലാമിന് മേൽ ഒരു മേൽക്കോയ്മ ലഭിച്ചിട്ടുണ്ട്. തങ്ങളുടെ തത്വശാസ്ത്രം, വിശ്വാസ പ്രമാണം, വ്യവസ്ഥിതി എന്നിവ മുഖേന പടിഞ്ഞാറ് സമ്പൂർണത നേടിയിട്ടുണ്ട്. അതുകൊണ്ട് തന്നെയാണ് ഇസ്‌ലാമിക ശാസ്ത്രത്തിനും, വിശ്വാസപ്രമാണത്തിനുമെതിരെ പടിഞ്ഞാറിനും സിയോണിസ്റ്റുകൾക്കുമൊപ്പം നിൽക്കാൻ അമേരിക്ക തയ്യാറായത്" (ഇഅ്ദായെ ഇസ്‌ലാം കി ബാത്തേ, www.alwihdah.com).

മാനസികവും ധാർമികവുമായ എല്ലാത്തരം പരിധികളെയും കാറ്റിൽ പറത്തിക്കൊണ്ടുള്ള സമീപനമാണ് ഈ പുതിയ കുരിശുപട നേതൃത്വം ഫലസ്തീനിൽ കൈക്കൊണ്ടത്. യഹൂദ രാഷ്ട്രത്തിന്റെ രക്ഷാകർതൃത്വം ഏറ്റെടുക്കാൻ അമേരിക്കക്ക് യാതോരു മടിയുമുണ്ടായിരുന്നില്ല. സിറിയയിലെ ഫ്രാൻസിന്റെ നയപരിപാടി

പൂർത്തീകരിക്കാനുള്ള ഉത്തരവാദിത്വം കൂടി അമേരിക്ക ഏറ്റെടുക്കുകയായിരുന്നു.

ജോർദാനിലെ സൈനിക നേതാവായ അലി നവാർ തൻറെ 'സ്വാതന്ത്ര ഘട്ടം' എന്ന ഡയറിക്കുറിപ്പുകളിൽ ഇങ്ങനെ എഴുതുന്നു, "ഹുസ്നി സഈമിനെയും അയാളുടെ സംഘത്തെയും വിപ്ലവത്തിന് വേണ്ടി ഉയർത്തിക്കൊണ്ടു വന്നതിലൂടെ മദ്ധ്യേഷ്യയിലെ പ്രഥമ ഏകാധിപത്യ പരീക്ഷണം നടത്തുകയായിരുന്നു അമേരിക്ക. മുസ്‌ലിംകളുടെ രാഷ്ട്രീയ അവകാശത്തെ തടയിടാൻ പട്ടാള സ്വേച്ഛാധിപത്യം ഏറ്റവും ഉചിതമായ പരിഹാരമാർഗം ആയിരുന്നു" (സഅദ് ജുംഅ : അൽ മുആമറതു വ മഅറകതുൽ മസ്വീർ, താൾ 170).

ഈ സൈനിക അട്ടിമറികളെല്ലാം തങ്ങളുടെ അധികാരം സ്ഥാപിക്കാനുള്ള എളുപ്പമാർഗ്ഗമാക്കി മാറ്റുകയായിരുന്നു ഇസ്‌ലാം വിരുദ്ധ ബഅഥ് പാർട്ടിയും അതിന്റെ പ്രവർത്തകരായ നുസ്വയ്രികളും" (ജാബിർ രിസ്ഖ് : അൽ ഇഖ്‌വാനുൽ മുസ്‌ലിമൂൻ വൽ മുആമറ അലാ സൂറിയ / الإخوان المسلمون والمؤامرة على سوريا )

# അൽ ബഅഥ് പാർട്ടിയുടെ രംഗപ്രവേശം

തങ്ങൾ സൃഷ്ടിച്ച ഏകാധിപതികൾക്ക് ഒരു രാഷ്ട്രീയ പ്രതലത്തിന്റെ കൂടി ആവശ്യകതയുണ്ടെന്ന യാഥാർഥ്യബോധം ക്രൈസ്തവ - നുസ്വയ്രി കൂട്ടുകെട്ടിന് വേണ്ടുവോളമുണ്ടായിരുന്നു. സത്യത്തിൽ സിറിയക്കകത്ത് അവർക്ക് ഒരു തരത്തിലുമുള്ള ജനപിന്തുണ ഉണ്ടായിരുന്നില്ല. അതേപോലെ അവരുടേതായ ഒരു രാഷ്ട്രീയ പാർട്ടിയും അവർക്കുണ്ടായിരുന്നില്ല. അതിനാൽ തന്നെ ഒരു പ്രസ്ഥാനം എന്ന നിലയിൽ കർമ രംഗത്ത് സജീവതയുള്ള ഒരു രാഷ്ട്രീയ പാർട്ടിയുടെ അനിവാര്യത അവർ മനസ്സിലാക്കി. സിറിയയിലെ മുസ്‌ലിം പൊതു സമൂഹത്തെ ഛിദ്രമാക്കുവാനും ബൗദ്ധിക ചിന്താ മണ്ഡലത്തെ അനിശ്ചിതത്വത്തിലാക്കുവാനും വൈദഗ്ദ്ധ്യവും ചാതുര്യവുമുള്ള ഒരു രാഷ്ട്രീയ ശക്തിയായിരിക്കണമണമത്. എന്നാൽ മുസ്‌ലിംകൾ ഈ തന്ത്രങ്ങൾ മനസ്സിലാക്കി വന്നപ്പോഴേക്കും കാര്യങ്ങൾ ഒട്ടേറെ വൈകിപ്പോയിരുന്നു. അപ്പോഴേക്കും സൈനികമായി അവർ വട്ടപൂജ്യരായി മാറിക്കഴിഞ്ഞിരുന്നു.

അങ്ങനെ ഈ ലക്ഷ്യം മുൻനിർത്തി ഏറ്റവും അപകടകാരിയായ ഒരു രാഷ്ട്രീയ പ്രസ്ഥാനം രൂപീകരിക്കപ്പെട്ടു. ഇസ്‌ലാം വിരോധം പാർട്ടി അജണ്ടയാക്കിയ ആ രാഷ്ട്രീയ കൂട്ടായ്മ 'അൽ ബഅഥ്' എന്ന് നാമീകരണം ചെയ്യപ്പെട്ടു. ഇസ്‌ലാം വിരുദ്ധ ശക്തികളുടെ ഗൂഢാലോചനയുടെ ഫലമായി ഇസ്‌ലാമിക ചരിത്രത്തിൽ 'ശീഅത്' സൃഷ്ടിക്കപ്പെട്ടതിന് ശേഷമുള്ള ശിഥിലീകരണ സ്വഭാവം പ്രകടിപ്പിച്ച ഏറ്റവും വലിയ പാർട്ടിയായിരുന്നുവിത്.എത്രത്തോളമെന്നാൽ സിറിയയുടെ അതിരുകൾ ഭേദിച്ച് മുഴുവൻ അറബ് ലോകത്തെയും വിഴുങ്ങുവാൻ വിധം സുശക്തമായി മാറിക്കഴിഞ്ഞിരുന്നു അത്.

പ്രാദേശികമായി 1940 ൽ സിറിയക്കകത്ത് രൂപം കൊണ്ട 'അൽ ബഅഥ്' പാർട്ടിയുടെ നേതൃത്വം നുസ്വയ്രി ശീഅ ചിന്തകനായ സകി അർസൂസിക്കും, ക്രിസ്ത്യാനിയായ മിശ്അൽ അഫ്ലഖ് അഥവാ മൈക്കിൽ അഫ്ലഖിനുമായിരുന്നു. തുടക്കത്തിൽ രണ്ട് വ്യത്യസ്ത വിഭാഗങ്ങളായാണ് അവർ രംഗത്ത് വന്നത്.

1) നുസ്വയ്രി ശിഅയുടെ വിഭാഗം. സകി അർസൂസിയായിരുന്നു ഈ വിഭാഗത്തെ നയിച്ചിരുന്നത്.

2) ക്രൈസ്തവരും ഇതര ബാത്വിനി വിഭാഗങ്ങളും ഉൾപ്പെട്ട കക്ഷിയായിരുന്നു രണ്ടാമത്തേത്. ക്രൈസ്തവ കുരിശു പടയാളിയായ മിശ്അൽ അഫ്ലഖിനായിരുന്നു ഈ വിഭാഗത്തിന്റെ നേതൃത്വം.

1928 - 1932 വരെ ഫ്രാൻസിൽ വിദ്യയഭ്യസിച്ച മിശ്അൽ അഫ്ലഖ് അവിടെ നിന്ന് മടങ്ങിയ ശേഷം ദമസ്കസിലെ ' മദ്റസതു ത്തജ്ഹീസിൽ ഊലാ'യിൽ ഇസ്ലാമിക ചരിത്രം പഠിപ്പിക്കുന്ന അധ്യാപകനായി. ഇസ്ലാം അറബികളുടെ ഒരു പ്രസ്ഥാനമായിരുന്നു. അനറബികൾ കടന്നു വന്നാണ് അതിനെ ദുഷിപിച്ചത്. മക്കയിലെ ബഹുദൈവ വാദികൾ അവിടെ ഒരു പ്രതിപക്ഷ പാർട്ടിയായിരുന്നു എന്ന് തുടങ്ങിയ തലതിരിഞ്ഞ ചിന്തകൾ അയാൾ വിദ്യാർത്ഥികളിലേക്ക് സന്നിവേശിപ്പിച്ചു.

ഫ്രാൻസിൽ പഠിക്കവെ സൗഹൃദത്തിലായ സ്വലാഹ് അൽ ബയ്ത്വാർ എന്ന സുന്നിയെ പാർട്ടിയുടെ സുന്നി മുഖമായി മിശ്അൽ അഫ്ലഖ്

അവതരിപ്പിച്ചു. സിറിയയിൽ ചിതറി കിടന്ന വഴിപിഴച്ച വിഭാഗങ്ങളെയെല്ലാം ഒരേ രാഷ്ട്രീയ ചിന്താ സരണിയിൽ കൂട്ടിക്കെട്ടുകയെന്നത് ഇവർ ലക്ഷ്യമായി ഏറ്റെടുത്തു. ഇസ്‌ലാമിനെ തകർക്കുവാൻ എന്നും കിണഞ്ഞു ശ്രമിച്ചിട്ടുള്ള സിറിയയിലെ ബാത്വിനി ചിന്താധാരകളായ ദറൂസികൾ, ഇസ്‌മാഈലികൾ ഒക്കെ ക്രൈസ്തവരോടൊപ്പം 'അൽ ബഅഥി' ന്റെ ഒന്നാം അണിയിൽ തന്നെ സ്ഥാനം പിടിച്ചു. അവരുടെയെല്ലാം നേതൃസ്ഥാനം ഇസ്‌ലാമിന്റെയും മുസ്‌ലിംകളുടെയും നിത്യശത്രുവായ നുസ്വയ്‌രികളിലും അർപ്പിതമായി.

1949 ൽ കേണൽ ഹുസ്നി സഈം അധികാരത്തിൽ ഏറിയപ്പോൾ മിശ്അൽ അഫ്‌ലഖ് പ്രധാനമന്ത്രിയായി. ആ പദവി ഉപയോഗപ്പെടുത്തിക്കൊണ്ട് തന്റെ സമാനാശയക്കാരായ അധ്യാപകർക്ക് അയാൾ എല്ലാ പ്രോത്സാഹനങ്ങളും നൽകി. എല്ലാ മേഖലകളിലും അവരെ കുത്തി നിറച്ചു. മുസ്‌ലിം മുഖ്യധാരക്ക് എക്കാലത്തും എതിരായിരുന്ന നുസ്വയ്‌രി - ദറൂസി വിഭാഗങ്ങളിൽ മിശ്അൽ അഫ്‌ലഖിന്റെ ചിന്തകൾക്ക് പ്രചാരം ലഭിച്ചു. ഇവരെ ഉപയോഗപ്പെടുത്തിക്കൊണ്ട് മിശ്അൽ അഫ്‌ലഖ് സിറിയൻ സൈന്യത്തിൽ രഹസ്യ വൃത്തങ്ങൾ ഉണ്ടാക്കി. ക്രിസ്ത്യാനികൾക്കും അയാളുടെ ആശയങ്ങൾ സ്വീകാര്യമായിരുന്നു.

ഈ പ്രസ്ഥാനത്തിന്റെ ശില്പികൾ സുന്നികളെയും തങ്ങളുടെ കൂടെ നിർത്താനുള്ള ശ്രമങ്ങൾ നടത്താതിരുന്നില്ല. എന്നാൽ, സ്വലാഹ് അൽ ബയ്ത്വാറിനെയല്ലാതെ വിദ്യാസമ്പന്നനായ ഒരു സുന്നിൽ പോലും അവരുടെ കുതന്ത്രങ്ങളിൽ വീണില്ല. സ്വലാഹ് അൽ ബയ്ത്വാറിനോടൊപ്പം ചേർന്ന് മിശ്അൽ അഫ്‌ലഖ് തന്റെ പ്രചാരണം ആരംഭിച്ചത് നാം മുകളിൽ സൂചിപ്പിച്ചത് പോലെ വിദ്യാഭ്യാസ

സ്ഥാപനങ്ങൾ മുഖേനയായിരുന്നു. ഇസ്‌ലാം വിരുദ്ധ സിലബസുകളിലൂടെ യുവാക്കളുടെ ചിന്താ മണ്ഡലങ്ങളെ അവർ വിഷലിപ്തമാക്കി. നിഷ്ക്രിയത്വവും അജാഗ്രതയും അവരിൽ വളർത്തി.

അക്കൂട്ടരിൽ പെട്ട വിദ്യാർത്ഥികളിൽ ഒരാളും, പിന്നീട് ശയ്ഖ് അബ്ദുർ റഹ്മാൻ അൽബാനി എന്ന പേരിൽ വിശ്രുതനുമായ ഒരു യുവാവ് ജാമിഅ ഉമവിയ്യയിൽ 'അൽ ബഅഥി' നെതിരെ പ്രതിഷേധ മുയർത്തി. ആ യുവാവിന്റെ തോളിൽ കൈയ്യിട്ട് മിൻബറിൽ കയറി നിന്ന് മിശ്അൽ അഫ്‌ലഖിനെതിരെ ശയ്ഖ് അലി ത്വൻത്വാവി തീ പാറും പ്രംസംഗം നടത്തുകയുണ്ടായി. അപ്പോൾ സിറിയയിലെ വിദ്യാഭ്യാസ മന്ത്രിയും ജാമിഅ ഉമവ്വിയയിൽ ജുമുഅ നിസ്കാരത്തിന് സന്നിഹിതനായിരുന്നു. അയാളുടെ പരാതിയുടെ അടിസ്ഥാനത്തിൽ അദ്ദേഹത്തെ ജോലിയിൽ നിന്ന് പിരിച്ചു വിടുകയുണ്ടായി. അധികം താമസിയാതെ സ്വലാഹ് അൽ ബയ്ത്വറും രാജിവെച്ചു.

## അൽ ബഅഥിന്റെ വളർച്ചയും വികാസവും

'അൽ ബഅഥി' ന്റെ തത്വശാസ്ത്ര പ്രചാരണവും സംഘടനാ സംവിധാനവും നിർവഹണവും ഫ്രാൻസിന്റെ രക്ഷാകർതൃത്വത്തിലാണ് ആരംഭിച്ചത്. 1934 ൽ സ്ഥാപിച്ച 'ത്വലീഅ' മാസിക പൊതുജനങ്ങളിൽ വിഘടന ചിന്ത വളർത്തുകയെന്ന ലക്ഷ്യമാണ് നിർവഹിച്ചത്. നിരന്തര പരിശ്രമങ്ങൾക്ക് ശേഷം 1945 ൽ ഫ്രാൻസിന്റെ നേതൃത്വത്തിൽ ഒരു ചിന്താ പ്രസ്ഥാനത്തിനും അടിത്തറ പാകി. ഒപ്പം തന്നെ ഒരു രാഷ്ട്രീയ പ്രസ്ഥാനമായി രംഗത്ത് വന്നതിന്റെ ഭാഗമായി ദറൂസികൾ, ഇസ്മാഈലികൾ മറ്റ് സമാന

ചിന്താഗതിക്കാരെയെല്ലാം സംഘടിപ്പിച്ച് സൈനിക ദളത്തിന് രൂപം നൽകി. 1946 ൽ മുഖപത്രമായ ' അൽ ബഅഥ് പ്രസിദ്ധീകരണം ആരംഭിച്ചു. ഫ്രാൻസ് സിറിയ വിട്ട് ഒരു വർഷം ആയപ്പോഴേക്കും പലയിടങ്ങളിലും 'ബഅഥ് അറബി പാർട്ടി' എന്ന പേരിൽ പ്രക്ഷേപിക്കപ്പെട്ട അതിന് ഒരു പ്രസ്ഥാന രൂപം കൈവന്നു കഴിഞ്ഞിരുന്നു.

അറബികൾക്ക് വിനഷ്ടമായ പദവി തിരിച്ചു പിടിക്കുകയെന്ന ബാഹ്യ വിളംബരത്തോടെയാണ് 'അൽ ബഅഥ്' രംഗത്ത് വന്നത്. തങ്ങളുടെ ഗൂഢലക്ഷ്യം സാക്ഷാത്കരിക്കുന്നതിനായി അറബികളുടെ അഭിമാനത്തെയും പ്രതാപത്തെയുമാണ് ക്രൈസ്തവത ഉപയോഗപ്പെടുത്തിയത്. അറബികളുടെ വർഗ ബോധത്തെ ജ്വലിപ്പിക്കുകയായിരുന്നു അവർ ചെയ്തത്. അറബികളുടെ ക്രിസ്ത്യാനികളുടെയും ജൂതരുടെയും ഐക്യത്തിൽ അധിഷ്ഠിതമായ ഐക്യ അറബ് സമൂഹമായിരുന്നു അവരുടെ മുദ്രാവാക്യം. ഇസ്‌ലാമിന് അതിൽ യാതൊരു ഇടവുമില്ലായിരുന്നു. ഇസ്‌ലാമിനെ കാഴ്ച ബംഗ്ലാവിലാക്കുക എന്നതായിരുന്നു അവരുടെ പ്രഖ്യാപിത നയം. സത്യത്തിൽ അറബികളുടെ സന്ദേശം തന്നെ ഇസ്ലമായിരുന്നു. ഈ ലോകത്ത് അതിന്റെ മുൻഗണനയും മേധാവിത്വവും അവരുടെ വിശ്വാസവും കർമവുമായിരുന്നു. എന്നാൽ 'അൽ ബഅഥ്' തങ്ങളുടെ ലക്ഷ്യത്തിൽ നിന്ന് ആ സത്യത്തെ വേരോടെ പിഴുതെറിഞ്ഞു കളഞ്ഞിരുന്നു. അവരുടെ വഞ്ചനാത്മകമായ ഈ നിലപാട് പതിയെ പതിയെ വെളിച്ചത്ത് വന്നു കൊണ്ടിരുന്നു.

.

# ഇസ്‌ലാമിനെ തകർക്കാനുള്ള ആഹ്വാനം

'അൽ ബഅഥ്' നിലവിൽ വന്ന് ഒന്നര പതിറ്റാണ്ടിനു ശേഷം 'സിറിയൻ പൊതുജന സേന' എന്ന മാസികയിൽ പാർട്ടിയുടെ തത്വചിന്തകനായ ഇബ്റാഹീം ഖലാസ്സ് ഇങ്ങനെ എഴുതി, "അറബ് സംസ്കാരത്തിന്റെയും സമൂഹത്തിന്റെയും നിർമ്മിതിക്ക് അല്ലാഹു, ദീൻ, അധികാരം തുടങ്ങി എല്ലാത്തിനെയും മടക്കിക്കെട്ടി മ്യൂസിയത്തിലാക്കുകയാണ് വേണ്ടത്" (അബുൽ ഹസൻ അലി അൽ ഹസനി അന്നദ്‌വി: മുഖവുര, അറബ് ഔർ ഇസ്‌ലാം).

ഒരു ബഅഥ് കവി പാടുന്നു,

آمنت بالبعث ربا لا شريك له وبالعروبة دينا ماله ثاني

ഞാൻ ബഅഥിനെ റബ്ബായി  വിശ്വസിക്കുന്നു, അതിന് പങ്കുകാരില്ല, അറബ് ദേശീയത എന്റെ ദീനാണ്, അതിനൊരു ഇതരനുമില്ല.

(موسوعة المذاهب الفكرية المعاصرة / റിയാദിലെ നദ്‌വത്തുശ്ശബാബിൽ ആലമിൽ ഇസ്‌ലാമി പ്രസിദ്ധീകരിച്ച  الموسوعة الميسرة في الأديان و المذاهب والأحزاب المعاصرة)

1980 ൽ നുസ്വയ്‌രിയായ ഹാഫിദുൽ അസദിന്റെ അലവി ബഅഥ് ഭരണകൂടം പാർട്ടി ബാനറുകളും മറ്റും വ്യാപകമായി ഇങ്ങനെ എഴുതി പ്രചരിപ്പിച്ചു, "അല്ലാഹുവെ ഇല്ലാതാക്കുക, അസദ് നമ്മുടെ റബ്ബാണ്". ഇങ്ങനെയും കാണപ്പെട്ടു,

لا اله الا الوطن ، لا رسول الا البعث

ദേശമല്ലാതെ ഒരു ഇലാഹുമില്ല, ബഅഥ് അല്ലാതെ ഒരു റസൂലുമില്ല.

ഈ പുതിയ കുരിശുയുദ്ധം സിറിയയിൽ പ്രത്യേകിച്ചും, അറബ് ലോകത്തിൽ പൊതുവെയും സൃഷ്ടിച്ച അരാജകത്വത്തിന് തുല്യത തന്നെയില്ല. ഇസ്‌ലാമിക സമോഹങ്ങൾക്ക് മേൽ കുരിശുയുദ്ധങ്ങൾക്ക് നേരിട്ട് വരുത്താവുന്നതിലേറെ അപകടം ഈ പാർട്ടി മുഖേന അവർക്ക് സാധിച്ചു. സിറിയയെ മാത്രമല്ല, ഇസ്‌ലാമിക ലോകത്തിന്റെ ഹൃദയവും കരളുമാണ് അവർ നശിപ്പിച്ചത്.

## അൽ ബഅഥ്  വിപ്ലവവും ഭരണകൂട അട്ടിമറിയും

തെരുവു മുതൽ സൈന്യത്തിന് അകത്തു വരെ ബഅഥ് പാർട്ടിയുടെ പതാകക്ക് കീഴിൽ നുസ്വയ്രികൾ ഐക്യപ്പെട്ടു.  സൈന്യത്തെയാണ് അവർ പ്രഥമമായി ലക്ഷ്യമാക്കിയത്. സൈന്യത്തിന് അകത്ത് അവർ ബഅഥ് അനുകൂലികളുടെ കൂട്ടങ്ങൾക്ക് വിത്തു പാകി. അങ്ങനെ 8. മാർച്ച് 1963 ലെ സൈനിക അട്ടിമറിയിലൂടെ ബഅഥ് അധികാരം കൈയ്യേറി. ഇസ്‌ലാം വിരുദ്ധ ശക്തികളെയെല്ലാം ഒന്നിച്ച് അണിനിരത്തി ഭരണകൂടം വികസിപ്പിച്ചുവെങ്കിലും നേതൃത്വം നുസ്വയ്രികളിൽ തന്നെ നിക്ഷിപ്തമായിരുന്നു. പൊതു താത്പര്യം മുൻനിർത്തി എല്ലാവരെയും ഒന്നിച്ചു കൊണ്ടു പോവുകയായിരുന്നു നുസ്വയ്രികൾ. യഥാർഥത്തിൽ അവർക്ക് മാതൃ മേധാവിത്വവും അവരുടെ മാത്രം നിയന്ത്രണവും ഉള്ള ഭരണകൂടമായിരുന്നു അവരുടെ ലക്ഷ്യം. അതിനു പറ്റിയ അവസരം പ്രതീക്ഷിച്ച് ക്ഷമയോടെ അവർ കാത്തിരുന്നു. വിപ്ലവാനന്തര പ്രഥമ ഘട്ടത്തിൽ ഭരണകൂടം പൂർണമായും ശ്രദ്ധ ചെലുത്തിയിരുന്നത് സൈന്യത്തിൽ മാത്രമായിരുന്നു. സുന്നികളെ സൈന്യത്തിൽ നിന്ന്

പുറത്താക്കിക്കൊണ്ടാണ് അവർ ശുദ്ധീകരണ പ്രക്രിയക്ക് തുടക്കമിട്ടത്.

ഡോ. നിക്കോളാസ് തന്റെ 'സിറിയയിലെ അധികാര സംഘർഷ' മെന്ന കൃതിയിൽ എഴുതുന്നു, "8 മാർച്ച് 1963 ലെ വിപ്ലവാനന്തരം സുന്നികളെ വ്യാപകമായി സൈന്യത്തിൽ നിന്ന് പുറത്താക്കി. സൈനിക കോളേജകളിലോ അക്കാദമികളിലോ പ്രവേശനത്തിന് ചെല്ലുന്ന സുന്നികളോട് അവർ അപമാര്യയോടെ പെരുമാറി. സറൂസിലെ സുന്നികളോട് ബഅഥ് പാർട്ടിയുടെ സായുധ വിഭാഗത്തിലും രാഷ്ട്രീയ കക്ഷിയിലും രഹസ്യാന്വേഷണ വിഭാഗത്തിലും പ്രവേശനാനുമതി നൽകി. തങ്ങളുടെ സുന്നി സഹോദരങ്ങളുടെ രഹസ്യം ചോർത്തുവാനും, അവർക്കിടയിൽ ബഅഥ് പാർട്ടിക്ക് വേണ്ടി ജോലി ഹെയ്യുവാനും വേണ്ടിയായിരുന്നു അത്. എന്നാൽ അലവികൾ, ദറൂസികൾ, ഇസ്മാഈലികൾ, ക്രിസ്ത്യാനികൾ തുടങ്ങി എല്ലാവരെയും സൈന്യത്തിലേക്ക് സ്വാഗതം ചെയ്തിരുന്നു" (Struggle for power in Syria : Sectarianism, regional and tribal politics).

സൈന്യത്തിന്റെ ഏറ്റവും ഉന്നത പദവിയിലെത്തിയ മൂന്ന് നുസ്വയ്രികളുണ്ടായിരുന്നു. മുഹമ്മദ് ഇംറാൻ, സ്വലാഹ് ജദീദ്, ഹാഫിദുൽ അസദ് എന്നിവരായിരുന്നു ആ ത്രിമൂർത്തികൾ. ഈ മൂവരും ചേർന്ന് ഒരു ശുദ്ധ നുസ്വയ്രി വിപ്ലവത്തിന് കോപ്പു കൂട്ടുകയായിരുന്നു. സുന്നികളെ മാത്രമല്ല, ഭരണത്തിൽ തങ്ങൾക്കൊപ്പമുള്ള ഇതര ബാത്വിനി വിഭാഗങ്ങളായ ദറൂസികൾ, ഇസ്മാഈലികൾ എന്നിവരെ കൂടെ പാർശ്വവൽകരിക്കുകയായിരുന്നു ലക്ഷ്യം. 'അൽ ബഅഥ്' നെ വളർത്തുന്നതിലും അധികാരത്തിൽ കൊണ്ടു വരുന്നതിലും ആളും

അർത്ഥവും നൽകിയവരായിരുന്നു ഇതര ഉൾസാരവാദികൾ. രാജ്യത്തിന്റെ ജനസംഖ്യയിൽ 80% വരുന്ന വിഭാഗമായിട്ട് കൂടി സുന്നികൾ സൈന്യത്തിൽ 12% ആയി കുറയുകയും ചെയ്തിരുന്നു.

## അൽ ബഅഥിലെ നുസ്വയ്രി സ്വാധീനവും സൈനിക വിപ്ലവങ്ങളും

ഇസ്‌ലാം വിരുദ്ധ ശക്തികൾ അധികാരത്തിലെത്താൻ ആവശ്യമായ തന്ത്രങ്ങൾ യഥാവിധി നടപ്പിലാക്കുന്നതിൽ അൽ ബഅഥും കുരിശുപടയും വിജയിച്ചു. ദറൂസികൾ, ഇസ്മാഈലികൾ ഉൾപ്പടെ എല്ലാ ബാത്വിനി വിഭാഗങ്ങളെയും ഒരുമിച്ചു കൂട്ടി ഇസ്‌ലാം വിരുദ്ധ വിപ്ലവം സംഘടിപ്പിക്കുവാൻ അൽ ബഅഥിന് സാധിച്ചു. സിറിയയിലെ ക്രൈസ്തവർ എല്ലാവിധ പിന്തുണയുമായി അൽ ബഅഥ്നോടൊപ്പം നടക്കുകയായിരുന്നു. എന്നാൽ നുസ്വയ്രികളാകട്ടെ സ്വന്തം പാർട്ടിയിലും മേധാവിത്വം ഉറപ്പിക്കുകയായിരുന്നു.

അൽ ബഅഥിന്റെ യഥാർഥ ശക്തി എന്നും സൈന്യമായിരുന്നു. സമൂഹത്തിലെ അവരുടെ സ്വാധീനം ബാത്വിനി വിഭാഗങ്ങളിൽ പരിമിതമായിരുന്നു. അതുകൊണ്ട് തന്നെ പാർട്ടിയുടെ രംഗപ്രവേശനത്തിന് സൈനിക പിന്തുണ അത്യന്താപേക്ഷിതമായിരുന്നു. മുൻപേ തന്നെ സൈന്യത്തിൽ സ്വാധീനമുറപ്പിച്ചു കഴിഞ്ഞിരുന്ന നുസ്വയ്രികളെ സംബന്ധിച്ചിടത്തോളം അതുകൊണ്ട് തന്നെ പാർട്ടിയിൽ സ്വാധീനമുറപ്പിക്കൽ എളുപ്പമായിരുന്നു. പാർട്ടിയിലെ നുസ്വയ്രി മേധാവിത്വം ശക്തിപ്പെടുത്തുന്നതിനായി ഇതര ഗ്രൂപ്പുകൾക്കെതിരെ അവർ നിലപാട് കടുപ്പിച്ച് തുടങ്ങി. പ്രത്യേകിച്ചും മീശ്അൽ

അഫ്ലഖിന്റെയും സ്വലാഹ് ബയ്ത്വാറിന്റെയും ഇടതു ഗ്രൂപ്പുകൾക്കെതിരെ വർദ്ധിച്ചു വരുന്ന നുസ്വയ്രി സ്വാധീനത്തിൽ തങ്ങളുടെ നിലനിൽപ്പ് തന്നെ വിനഷ്ടത്തിലാകുമെന്നുറപ്പായതോടെ നുസ്വയ്രികൾക്കെതിരെ ശബ്ദിക്കാൻ അവർ നിർബന്ധിതരായി. എന്നാൽ സമയം ഒട്ടും നഷ്ടപ്പെടുത്താതെ നുസ്വയ്രികൾ ഇടപെട്ടു. 1966 ഫെബ്രുവരി 23 ന് നുസ്വയ്രി പട്ടാള വിപ്ലവം അരങ്ങേറി. അതോടെ മിശ്അൽ അഫ്ലഖിന്റെ ഗ്രൂപ്പ് എന്നെന്നേക്കുമായി ഇല്ലാതാക്കപ്പെട്ടു.

മിശ്അൽ അഫ്ലഖും ഏതാനും കൂട്ടാളികളും ഇറാഖിലേക്ക് കടന്നു കളയുന്നതിൽ വിജയിച്ചു. തങ്ങളുടെ പാഷാണ ചിന്ത പ്രചരിപ്പിക്കുവാനായി ഇറാഖിൽ അഭയം നേടുകയായിരുന്നു അവർ. സ്വലാഹ് ബയ്ത്വറിന് ക്രൈസ്തവ ഫ്രാൻസ് അഭയം നൽകി. മുൻപ് ഹിജാസിലെ അർബുദമായ ശരീഫ് ഹുസയ്ന് ബ്രിട്ടൺ അഭയം നൽകിയത് പോലെ ഫ്രാൻസ് സ്വലാഹിന് അഭയം നൽകുകയായിരുന്നു. ബ്രിട്ടനിൽ വെച്ച് ശരീഫ് ഹുസയ്ൻ ഡോക്ടർമാരാൽ എങ്ങനെ കൊല ചെയ്യപ്പെട്ടുവോ അതേപോലെ ഫ്രാൻസിൽ വെച്ച് സ്വലാഹും കൊല്ലപ്പെടുകയായിരുന്നു. ഏതു വഞ്ചകരെക്കൊണ്ടും തങ്ങളുടെ ലക്ഷ്യം സാക്ഷാത്കരിച്ച ശേഷം അവരെ ഇല്ലാതാക്കുകയെന്നത് ക്രൈസ്തവ ചര്യയായിരുന്നു.

1966 ഫെബ്രുവരി 23 ലെ നുസ്വയ്രി വിപ്ലവത്തോടെ സിറിയയിൽ അവരുടേത് മാത്രമായ ഒരു ഭരണകൂടത്തിന് തുടക്കം കുറിക്കപ്പെട്ടു. ബഅഥിന്റെ നേതൃത്വം സ്വലാഹ് ജദീദിനായിരുന്നു. നൂറുദ്ദീൻ എന്ന ഒരു സുന്നിയെ പ്രസിഡൻറ് പദവിയിലിരുത്തി ഭരണം നയിച്ചിരുന്നതും സ്വലാഹായിരുന്നു. നുസ്വയ്രി പക്ഷപാതിയായ ഹാഫിദുൽ അസദ്

സൈനികത്തലവനും പ്രതിരോധ മന്ത്രിയുമായി നിയോഗിതനായി. സിറിയയിൽ നിന്ന് വിട്ടുപോകാതിരിക്കാൻ ഫ്രാൻസിനോട് താണുകേണപേക്ഷിക്കുകകയും, ഫിലസ്ത്വീനിലെ ജൂത ക്രൈസതവ കൈയ്യേറ്റത്തെ സമാധാനത്തിന്റെ മഹനീയ മാതൃകയായി വിശേഷിപ്പിക്കുകയും ചെയ്ത സുലയ്മാൻ വഹ്ശിയുടെ പേരക്കിടാവാണിയാൾ.

സിറിയയിലെ വർത്തമാനകാല ഭരണകർത്താക്കളുടെ ശരിയായ കുടുംബ പേര് വഹ്ശി എന്നാണ്. കിരാതൻ, കാട്ടാളൻ, അപരിഷ്കൃതൻ എന്ന അർത്ഥം വരുന്ന ആ പേര് കേസരി എന്ന അർത്ഥം വരുന്ന 'അൽ അസദ്' എന്നാക്കി മാറ്റി വിളിച്ചത് ഈജിപ്ഷ്യൻ പ്രസിഡന്റായിരുന്ന ജമാൽ അബ്ദുന്നാസിർ ആയിരുന്നു. പിന്നീടങ്ങോട്ട് ആ കിരാതന്മാർ വഹ്ശി എന്നതിന് പകരം അസദ് എന്നറിയപ്പെട്ടു.

ഭരണത്തിലേറി  അധികം കഴിയും മുമ്പേ തന്നെ ഒരു നുസ്വയ്രികൾക്കുമിടയിലെ ബന്ധങ്ങൾ വഷളാകാൻ തുടങ്ങി. ഹാഫിദുൽ അസദും  സ്വലാഹ് ജദീദും രണ്ട് വ്യത്യസ്ത അലവി കുടുംബങ്ങളിൽ നിന്നുള്ളവരായിരുന്നു. അലവി നുസ്വയ്രികളായിരുന്നിട്ടു കൂടി അവർക്കിടയിലെ ശത്രുത ഇത്ര തീക്ഷ്ണമായിരുന്നുവെങ്കിൽ നാട്ടിലെ സുന്നികളോടുള്ള സമീപനത്തിന്റെ കാര്യം പറയേണ്ടതില്ലല്ലോ. നാട്ടിലെ 80% സുന്നികളും, അവരുടെ രാഷ്ട്രീയ മത നേതൃത്വവും ഇതെല്ലാം തികഞ്ഞ നിഷ്ക്രിയതയോടെ നോക്കി നിന്നു. ഈ നിഷ്ക്രിയതയിൽ നിന്ന് പുറത്തു കടക്കാൻ എന്നൊക്കെ സുന്നികൾ ശ്രമിച്ചുവോ അപ്പോഴെല്ലാം ഹാഫിദുൽ അസദ് സൈന്യത്തെ ഉപയോഗിച്ച് അവരെ അടിച്ചമർത്തി.

1967 ൽ ബഅഥ് സർക്കാരിന്റെ ഔദ്യോഗിക വാരികയായ ജയ്ശുശ്ശുഅ്ബ് ഇസ്‌ലാമിനെതിരെ പരസ്യമായ ആക്രമണം തുടങ്ങിയപ്പോൾ മുസ്‌ലിംകൾ രാജ്യവ്യാപകമായി പ്രതിഷേധം തുടങ്ങി. പള്ളികളിൽ നിന്ന് പ്രതിഷേധസ്വരങ്ങളുയർന്നു.സമരക്കാരെ വ്യാപകമായി സൈന്യം നേരിട്ടു. ഡമാസ്കസ് പള്ളിയിൽ വെടിവെപ്പ് നടന്നു. നിസ്കാരക്കാർ മരിച്ചു വീണു.

അന്നേ സൈന്യത്തിന്റെ കൈയിലെ കളിപ്പാട്ടമായിരുന്നു സിറിയ. ഇത്ര കുറഞ്ഞ കാലത്തിനിടക്ക് ഇത്രമാത്രം പട്ടാള അട്ടിമറികൾ ചരിത്രത്തിൽ തന്നെ അപൂർവമായിരുന്നു. ഒരേ സമയം പ്രതിരോധ മന്ത്രിയും പട്ടാള മേധാവിയും ആയിരുന്നതിനാൽ ഹാഫിദുൽ അസദ് ദിനംപ്രതി സുശക്തനായി ക്കോണ്ടേയിരുന്നു. അയാൾ ഗ്രാമങ്ങളിൽ നിന്ന് അലവികളെ കൊണ്ട് വന്ന് സൈന്യത്തിൽ നിറച്ചു കൊണ്ടിരുന്നു. സൈന്യത്തിലെ ഉന്നത പദവികളിൽ വിശ്വസ്തരായ നുസ്വയ്രികളെ പ്രതിഷ്ഠിച്ചു. പർവ്വതവാസികളും ഗ്രാമ വാസികളുമായ അലവികളെ പട്ടണങ്ങളിലേക്ക് കൊണ്ട് വന്ന് താമസിപ്പിച്ചു. പട്ടണവാസികളായ സുന്നികൾക്ക് ജനസംഖ്യാ ഭീഷണി (demographic challenge) ഉയർത്തുവാനും അങ്ങനെ നുസ്വയ്രികൾക്കായി.

ഹാഫിദുൽ അസദിന്റെയും സ്വലാഹ്  ജദീദിന്റെയും ലക്ഷ്യവും പദ്ധതിയും ഒന്നായിരുന്നുവെങ്കിലും മാർഗങ്ങൾ വ്യത്യസ്തമായിരുന്നു. നുസ്വയ്രി ഭരണകൂടമായിരുന്നുവെങ്കിലും ഒരു പരിധി വരെയുള്ള സുന്നി സാന്നിധ്യത്തെ സ്വലാഹ് പ്രോത്സാഹിപ്പിച്ചിരുന്നു. എന്നാൽ അധികാരം സമ്പൂർണമായി കൈപ്പിടിയിലൊതുക്കാൻ കൊതിച്ച

ഹാഫിദുൽ അസദ് ഇത്തരം നയോപായങ്ങൾ അംഗീകരിച്ചില്ല. ക്രൈസ്തവ താത്പര്യം പോറേണമായി സംരക്ഷിച്ചു കൊണ്ട് നിന്ന അയാൾ സംശുദ്ധ നുസ്വയ്‌രി  ഭരണകൂടത്തിന് വേണ്ടിയാണ് നിലകൊണ്ടത്.

## 1967 ലെ യുദ്ധവും സിറിയയുടെ ഒത്തു തീർപ്പും

ഒരു പ്രതിപക്ഷ ഷല്യവുമില്ലാതെ, ഇതര പങ്കാളിത്തവുമില്ലാതെ സിറിയ ഒറ്റക്ക് ഭരിക്കുകയെന്ന തന്റെ മനോരഥ സാക്ഷാത്കാരത്തിനായി അതി ഭയാനകമായ ഒരു ഒത്തു തീർപ്പിന് ഹാഫിദുൽ അസദ് തയ്യാറായി. സിറിയയിലെ നുസ്വയ്‌രി ചരിത്രത്തിലെ കറുത്ത ഏടുകളിൽ ആദ്യത്തെതൊന്നുമായിരുന്നില്ല ഇത്. മുൻകാല ചരിത്രത്തിൽ നുസ്വയ്‌രികൾ ഇസ്‌ലാമിനും മുസ്‌ലിംൾക്കുമെതിരെ താർത്താരികളെ സഹായിച്ചിട്ടുണ്ട്. മുസ്‌ലിംകൾക്കെതിരെ കുരിശു പടയോടൊപ്പവും അവർ അണിചേർന്നു നിന്നിട്ടുണ്ട്. എന്നാൽ അപ്പോഴൊന്നും മുസ്‌ലിംകൾക്ക് കാര്യമായ നഷ്ടങ്ങൾ വരുത്തി വെക്കാൻ അവർക്കായിരുന്നില്ല. എന്നാൽ ഇത്തവണ നുസ്വയ്‌രികൾ സിറിയയെ പിളർത്തിക്കളഞ്ഞു. ഒരു ചീന്ത് ഇസ്രായേൽ കൊണ്ടു പോയി. മറു തുണ്ട് നുസ്വയ്‌രികളും കൈവശം വെച്ചു.

അങ്ങനെ വിഷാദങ്ങളുടെയും നൊമ്പരങ്ങളുടെയും കാർമേഘങ്ങൾ സിറിയക്കകത്ത് നിണവർഷങ്ങൾ പൊഴിക്കാൻ തുടങ്ങി. ഈ ഹൃദയപീഢകളുടെ വ്യാഖ്യാനങ്ങളാണ് വർത്തമാനകാല സിറിയയുടെ കഥ.

# 1967 ലെ അറബ് ഇസ്രായേൽ യുദ്ധം

'അറബ് ഐക്യവും വികസനവും' എന്ന നിലയിൽ മുദ്രാവാക്യം 'അൽ ബഅഥ് ' ദീർഘകാലമായി ഉയർത്തിക്കൊണ്ടിരിക്കുകയായിരുന്നു. എന്നാൽ കാലം കടന്നു പോയ്ക്കൊണ്ടിരിക്കവെ ആ മുദ്രാവാക്യങ്ങളോക്കെത്തന്നെയും ക്രൈസ്തവ താത്പര്യത്തിന്റെ മറുപുറമായി ചരിത്രത്താളുകളിൽ തെളിഞ്ഞു വന്നു. അൽ ബഅഥ്ന്റെ പ്രഥമ പട്ടാള അട്ടിമറിക്ക് ശേഷം ഔദ്യോഗിക റേഡിയോവിൽ വിപ്ലവ പ്രഖ്യാപനം നടത്തിയത് എലീ കോഹിൻ എന്ന ഇസ്രായേലി ചാരനായിരുന്നു. അൽ ബഅഥ്ന്റെ യാഥാർഥ്യം വെളിവാക്കുന്നുണ്ട് ഈ സംഭവം. മൂന്നു വർഷക്കാലത്തോളം അൽ ബഅഥ്ന്റെ ഏറ്റവും ഉന്നത നേതൃത്വങ്ങളിൽ ഒരാളായി വിരാജിച്ചിരുന്ന ആളായിരുന്നു  ഇയാൾ.

അൽ ബഅഥ്  പ്രസ്ഥാനം അതിന്റെ ഒന്നാം ദിനം മുതൽ തന്നെ ഇസ്ലാം വിരുദ്ധതയിൽ അധിഷ്ഠിതമായിരുന്നു. സിറിയയിൽ നിന്ന് മുസ്ലിംകളെ ഇല്ലായ്മ ചെയ്യലും, മുസ്ലിംകളെ നാടുകടത്തലുമായിരുന്നു അതിന്റെ ലക്ഷ്യങ്ങളിൽ മുഖ്യമായത്. സിറിയയെ അസ്ഥിരപ്പെടുത്തി നിരവധി ചീന്തുകളായി വെട്ടിമുറിച്ച് ക്രൈസ്തവ താത്പര്യങ്ങൾക്ക് സാക്ഷാത്കാരമേകുക അതിന്റെ ഭാഗമായിരുന്നു. 1967 ലെ അറബ് ഇസ്രായേൽ യുദ്ധത്തിൽ സിറിയയിലെ നുസ്വയ്രികൾ അത് ഭംഗിയായി നിർവഹിച്ചു.

1967 ലെ അറബ് ഇസ്രായേൽ യുദ്ധം അറബികൾക്കേറ്റ ശക്തമായ ഒരു പ്രഹരമായിരുന്നു. ഫിലസ്ത്വീൻ അധിനിവേശവുമായി ബന്ധപ്പെട്ട് ജൂതന്മാരുമായുള്ള നാലാമത്തെ യുദ്ധമായിരുന്നു അത്. എന്നാൽ

അതിന്റെ വിശാലമായ അർഥത്തിലും, ആ യുദ്ധം വരുത്തി വെച്ച അതിഭീകരമായ പരിണിതികളും മുന്നിൽ വെച്ച് വിലയിരുത്തിയാൽ ഈ യുദ്ധം പ്രഥമസ്ഥാനത്ത്  നിലക്കുന്നു. ഇസ്രായേലിനെതിരിൽ മൂന്ന് മുസ്‌ലിം രാഷ്ട്രങ്ങൾ ഈ യുദ്ധത്തിൽ അണിചേരുകയുണ്ടായി. സിറിയയും, ജോർദാനും, ഈജിപ്തും നേരിട്ട് പങ്കെടുത്ത ഈ യുദ്ധത്തിൽ ഇറാഖ് സ്വന്തം യുദ്ധവിമാനങ്ങളും സൈന്യങ്ങളും വിട്ടു നൽകി. മിക്ക മുസ്‌ലിം നാടുകളും തങ്ങളാലാവും വിധമൊക്കെ യുദ്ധത്തിൽ സഹായ സഹകരണങ്ങൾ ചെയ്തു. മുസ്‌ലികളുടെയും അറബികളുടെയും ചരിത്രത്തിലെ വിഖ്യാത സംഭവമായിരുന്നു അത്. അതിന്റെ ദുരന്ത പരിണതി സമസ്ത മുസ്‌ലിംകൾക്കും പാഠവും പാഠഭേദങ്ങളുമാണ്. അത് സൂചനയും മുന്നറിയിപ്പുമാണ്. എന്നിട്ടും ഇസ്‌ലാമിക സമൂഹത്തിലെ ഒരു ചെറിയ ന്യൂനപക്ഷമല്ലാതെ ഈ ചരിത്ര യുദ്ധത്തിന്റെ യാഥാർഥ്യം  ഇനിയും യഥാവിധി മനസ്സിലാക്കിയിട്ടില്ല. ഈ യുദ്ധത്തിന് പിന്നിലെ 'അപകടകരമായ ഗൂഢാലോചന' എത്ര തന്മയത്വത്തോടെയും  കൃത്യതയോടെയുമാണ് അവർ നിർവഹിച്ച് വിജയിപ്പിച്ചത്!

ഇസ്‌ലാമിക ലോകത്തിലെ പൊതു ജനത്തിന് ഈ കുതന്ത്രങ്ങളൊന്നും മനസ്സിലാക്കാനായില്ല.

ജൂത - ക്രൈസ്തവ സഖ്യം നുസ്വയ്‌രികളുടെ സഹായത്തോടെ നടത്തിയ നീക്കങ്ങളുടെ ഭാkന  മേഖലകളും ജലസ്രോതസുകളും ഇസ്രായേൽ കൈയ്യേറി. , ജൂത - നുസ്വയ്‌രി സഹകരണത്തിന്റെ ഫലമായി നുസ്വയ്‌രികൾക്ക് സിറിയയുടെ സമ്പൂർണ മേധാവിത്വം കൈവന്നു. തങ്ങൾക്കെതിരെ ഉയർന്ന എതൊരു ഇസ്‌ലാമിക ചലനത്തെയും ഇസ്‌ലാം വിരുദ്ധരായ ക്രൈസ്തവ - ജൂത

സഹകരണത്തോടെ നിർദ്ദയം അടിച്ചമർത്തി. ആ മേൽക്കോയ്മ ഇന്നും തുടരുന്നു.

നുസ്വയ്രികൾ ആടിത്തിമിർത്ത അഭിനയ ഭാഗവും, അവരുടെ ചരിത്രവും ശ്രദ്ധയോടെ വായിക്കുന്ന ഏതൊരാൾക്കും സിറിയയുടെ ആധുനിക ചരിത്രത്തിൽ എkത്ര പെട്ടന്നാണ് അവർ ഉയർന്നു വന്നതെന്ന് ബോധ്യമാകുംnn. അതേപോലെ സിറിയ എത്ര വേഗത്തിലാണ് അടിമത്വത്തിന്റെ ചങ്ങലക്കെട്ടുകളിൽ തളക്കപ്പെട്ടത്തെന്നും.

സിറിയയുടെ നാലു ഭാഗത്തും സുന്നി രാഷ്ട്രങ്ങളായതിനാൽ അധികകാലമൊന്നും സിറിയക്കകത്ത് കാൽ ചവുട്ടി നിൽക്കാനാവില്ലെന്ന് അവർക്കറിയാമായിരുന്നു. 1948 ലെ യുദ്ധാനന്തരം ഇസ്രായേൽ കൂടുതൽ ശക്തി പ്രാപിക്കുകയും ചെയ്യുകയായിരുന്നു. അതുകൊണ്ടുതന്നെ ജൂത - ക്രൈസ്തവ - നുസ്വയ്രി കൂട്ടുകെട്ടിന് അടിയന്തിരമായി ഒരു യുദ്ധം ഉണ്ടാക്കിയെടുക്കേണ്ടതുണ്ടാkkയിരുന്നു. അതുവഴി ഫിലസ്ത്വീൻ തിരിച്ചു പിടിക്കൽ ഒരു കിട്ടാക്കനിയെന്ന് അയൽ രാഷ്ട്രങ്ങളിലെ മുസ്‌ലിംകൾക്ക് ബോധ്യമാകണം. സിറിയൻ ജനതയുടെ സ്വപ്നങ്ങൾ വിശാദമായി പരിവർത്തിക്കടപ്പെടണം. നിന്ദ്യതയുടെയും അപമാനത്തിന്റെയും ഇരുട്ടറകളിൽ അവരെ തളച്ചിടണം. ഒന്നു പുറത്തേക്ക് കണ്ണുയർത്താനുള്ള ആർജ്ജവം പോലും കെടുത്തിക്കളയണം. ഭരണകൂടത്തിനെതിരെ ശബ്ദിക്കാനുള്ള ത്രാണി പോലും ഇല്ലായ്മ ചെയ്യപ്പെടണം.

അതുതന്നെ സംഭവിച്ചു! വിശാല സിറിയയിലെ

മുസ്‌ലിംകൾകളാകമാനം ജൂത - ക്രൈസ്തവ - നുസ്വയ്രി ത്രയത്തിന്റെ കാരുണ്യവും ദയയും കാത്തു കിടക്കുന്നവരായി അധഃപതിച്ചു.

# 1967 ലെ അറബ് ഇസ്രായേൽ യുദ്ധത്തിന്റെ തുടക്കം

ഇസ്രായേൽ പദ്ധതി ആവിഷ്കരിച്ച്, അവരുടെ താത്പര്യാർഥം നിശ്ചിത സമയത്ത് ആരംഭിച്ചവസാനിച്ച ഒരു യുദ്ധമാണ് 1967 ലെ അറബ് - ഇസ്രായേൽ യുദ്ധമെന്ന കാര്യത്തിൽ ഇന്നു വരെയുള്ള യുദ്ധ - രാഷ്ട്ര - നയതന്ത്ര വിശാരദന്മാർ എകാഭിപ്രായം പുലർത്തുന്നു. സിറിയയിലെ നുസ്വയ്രി പ്രതിരോധ മന്ത്രിയായിരുന്ന ഹാഫിദുൽ അസദാണ് ഇതിനായി ശംഖ് വിളിച്ചത്. അയാളുടെ സ്വാർഥ താത്പര്യങ്ങളയിരുന്നു അതിന് പിന്നിൽ. പ്രസ്തുത യുദ്ധാനന്തരം മാത്രമാണ് സിറിയയിൽ പൂർണമായി അധികാരം വ്യാപിപ്പിക്കാൻ അയാൾക്കായത്. ഈജിപ്തിലെ ഫറോവ ജമാൽ അബ്ദുന്നാസിറിനെയും കൂടെക്കൂട്ടി 'പരാജയത്തിൽ മുങ്ങിത്താഴുക' യായിരുന്നു അയാൾ. യുദ്ധം തികഞ്ഞ പരാജയമായിരുന്നിട്ടു കൂടി അറബികളുടെ സംരക്ഷക (ഹാഫിസ്) നും സിംഹ (അസദ്) വുമായി അവതരിക്കാൻ പക്ഷേ ഹാഫിദുൽ അസദിന് തെല്ലും ലജ്ജയുണ്ടായിരുന്നില്ല. 1967 ലെ യുദ്ധാനന്തരം വെച്ചടി വെച്ചടി കയറ്റമായിരുന്നു അയാൾക്ക്. ചതിയും വഞ്ചനയും തന്ത്രങ്ങളുമായി അയാൾ അധികാരത്തിൽ സുശക്തനായി.

1963 മുതൽ 1967 വരെ മന്ത്രിയും അംബാസഡറും ഹാഫിദുൽ അസദിന്റെ വിപ്ലവ സഹയാത്രികനുമൊക്കെയായിരുന്ന ഡോ. സാമി അൽ ജുൻദി തന്റെ 'റൊട്ടിക്കഷ്ണം' എന്ന ഗ്രന്ഥത്തിൽ ചില യാഥാർത്ഥ്യങ്ങളിലേക്ക് വെളിച്ചം വീശുന്നുണ്ട്. അദ്ദേഹം എഴുതി, "ഇസ്രായേലുമായുള്ള  ഒരു യുദ്ധത്തിന് എന്നും ഞാൻ എതിരായിരുന്നു. കാരണം, ആ സമയത്തുള്ള ഏതൊരു യുദ്ധവും പരാജയത്തിലല്ലാതെ നമ്മെ കൊണ്ടു ചെന്നെത്തിക്കില്ലെന്ന്

എനിക്കുറപ്പുണ്ടായിരുന്നു. 1964 ൽ സ്ഥാപിക്കപ്പെട്ട വ്യത്യസ്ത ഫോളോ അപ്പ് കമ്മിറ്റികളുടെ റിപോർട്ടും എന്റെ കൈവശം ഉണ്ടായിരുന്നു. ആ റിപ്പോർട്ടുകളുടെയെല്ലാം അടിസ്ഥാനത്തിൽ ഇസ്രായേലിനെതിരെ അവരുടെ സൈനിക ശക്തിയുടെ അർധാംശ പോലും നാമെത്തുകയില്ലെന്ന് വ്യക്തമായിരുന്നു. ഈ യാഥാർത്ഥ്യത്തെ ഒരിക്കൽ പോലും ഞാൻ മറച്ചു വെച്ചില്ല. സിറിയൻ ഭരണകൂടം ഫിലസ്ത്വീൻ സംരക്ഷണത്തിനല്ല, മറിച്ച് സ്വന്തം പരാജയത്തിന് കോപ്പ് കൂട്ടുകയായിരുന്നു. യുദ്ധം ജയിക്കുമെന്നതിന്റെ വിദൂര അടയാളം പോലുമുണ്ടായിരുന്നില്ല. സ്വന്തത്തെ മാത്രമല്ല, മുഴുവൻ അറബ് ലോകത്തെയും അപജയപ്പെടുത്താനുള്ള തന്ത്രമായിരുന്നു ഇത്. അതോടെ ആരും ബാക്കിയാവരുത്. അതേപോലെ ഹാഫിദുൽ അസദിന് അറബ് ലോകത്തിന്റെ വിപ്ലവ നായകനായി രംഗത്ത് വരാനുള്ള അടവ് കൂടിയായിരുന്നു ഇത്" (കസ്റതു ഖുബ്സ്, താൾ 16).

1965 ൽ 'ദാറുൽ ബയ്ദാ'ഇൽ നടന്ന അറബ് ഭരണാധികാരികളുടെ ഒരു കോൺഫ്രൻസിൽ വെച്ച് ഇവ്വിഷയ സംബന്ധിയായ ചർച്ചയിൽ ഡോ. സാമി അൽ ജുൻദി ഇങ്ങനെ പറയുകയുണ്ടായി, "ഫിലസ്ത്വീൻ വിഷയത്തിൽ ഒരേകാഭിപ്രായം സ്വരൂപിക്കുന്നതിന് വേണ്ടി അറബ് നേതാക്കൾ ഇക്കാലയളവിൽ തന്നെ ധാരാളം കോൺഫ്രൻസുകൾ നടത്തിയിട്ടുണ്ട്. അത്തരം കോൺഫ്രൻസുകളിൽ ഒന്ന് ദാറുൽ ബയ്ദാഇലും നടത്തിയിട്ടുണ്ട്. ജോർദാൻ നദിയുടെ ഒഴുക്ക് തിരിച്ചു വിടുന്നതിനെ കുറിച്ച് അതിൽ സംസാരിച്ചിട്ടുണ്ട്. ഇസ്രായേലിന്റെ യുദ്ധ നൈപുണ്യത്തെ കുറിച്ചും നാമതിൽ ചർച്ച ചെയ്തു. എല്ലാവരും തങ്ങളുടെ സ്തോഭവും സംക്ഷോപവും പ്രകടിപ്പിക്കുകയുണ്ടായി. പിന്നീട് സൈനികത്തലവന്മാരുടെ അവസരം വന്നു. തങ്ങളുടേതായ അഭിപ്രായങ്ങൾ പറയുവാൻ അവരും തയ്യാറായി. ജനറൽ അലി

അലി ആമിർ (അന്നത്തെ ഈജിപ്ത് സൈന്യത്തിന്റെ കമാൻഡർ ഇൻ ചീഫ്) തന്റെ വിശദ റിപോർട്ട് സമർപ്പിക്കുകയുണ്ടായി. അതോടെ ഇസ്രായേലുമായി ഒരു യുദ്ധത്തിനുള്ള അവസ്ഥയില്ലെന്നതിനാൽ എല്ലാവരും വിശണ്ണരും മ്ളാനരുമായി.

തന്റെ യുദ്ധ പരിചയം മുന്നിൽ വെച്ച് ജനറൽ അലി അലി ആമിർ പറയുകയുണ്ടായി, എല്ലാ അറബ് രാഷ്ട്രങ്ങളും തങ്ങളുടെ ഉത്തരവാദിത്വങ്ങൾ യഥാക്രമം പൂർത്തീകരിക്കുകയാണെങ്കിൽ പോലും ഇസ്രായേൽ സൈന്യത്തിന്റെ നിലക്കൊപ്പമെത്താൻ ഇനിയും മൂന്ന് വർഷങ്ങൾ കൂടി കാത്തിരിക്കണമെന്ന് . അതായത്, ഇസ്രായേൽ സൈന്യത്തിന് ഒപ്പമെങ്കിലും എത്താൻ ഇനിയും നമുക്ക് മൂന്ന് വർഷങ്ങൾ വേണം. എന്തുകൊണ്ടെന്നാൽ യുദ്ധ വൈദഗ്ധ്യത്തിലും സൈനിക പരിശീലനത്തിലും വാർത്താവിനിമയ മേന്മയിലും അവർ ബഹുദൂരം മുന്നിലാണ്. ഈ മുൻതൂക്കം ആകാശത്തും കരയിലും അവർക്ക് ത്വരിതചലനം എളുപ്പമാക്കും. നമുക്കൊ, ആയിരക്കണക്കിന് മൈലുകൾക്കപ്പുറം നിന്ന്, വിവിധ അറബ് നാടുകളിൽ നിന്ന് സൈന്യങ്ങളെ കൊണ്ടു വരേണ്ടതായി വരും. നമ്മുടെ സൈനിക നേതൃത്വങ്ങൾ തന്നെ പലതാണ്. മാത്രമല്ല, സൈനിക സജ്ജീകരണങ്ങൾക്കും നീക്കങ്ങൾക്കും സമയം വേണ്ടുവോളം വേണ്ടതായുണ്ട്. എല്ലാ അറബ് നേതാക്കളും ഈ റിപ്പോർട്ടിനെ പിന്താങ്ങി. അതുപ്രകാരം ആറ് മാസത്തോളം തയ്യാറെടുപ്പുകൾ നടന്നു. പിന്നെ സംഭവിച്ചതോ? അറബികൾക്കിടയിൽ അഭിപ്രായാന്തരങ്ങളുണ്ടായി. ഈ റിപ്പോർട്ട് പ്രകാരമുള്ള തയ്യാറെടുപ്പുകൾ അതോടെ ഇല്ലാതായി" (മിൽഫാതു ത്വവാഗീതി വ മുജ്രിമിയ്യി സൂറിയാ, താൾ 19).

ഈ തീരുമാനം പരാജയപ്പെടുത്തുന്നതിന് പിന്നിൽ നുസ്വയ്രിയായ ഹാഫിദുൽ അസദായിരുന്നു. പ്രസ്തുത തീരുമാനത്തിന് വിരുദ്ധമായിക്കൊണ്ട് നുസ്വയ്രികളെ കൂട്ടി ഒരു യുദ്ധത്തിന് അയാൾ കോപ്പു കൂട്ടി. സിറിയയിലെ സർക്കാരി ദിനപത്രമായ 'ഥൗറ' യിലൂടെ അയാൾ ഇങ്ങനെ പ്രസ്താവനയിറക്കി. "ഫിലസ്ത്വീൻ സ്വാതന്ത്ര്യത്തിനായുള്ള യുദ്ധം ആരംഭിക്കേണ്ട സമയമടുത്തിരിക്കുന്നു. സിറിയയുടെ സായുധസേന ഇസ്രായേലിന്റെ ഓരോ ഇഷ്ടികയും ഇളക്കിമാറ്റുവാൻ സർവസജ്ജമാണ്" (ജരീദതുഥ്ഥൗറ, 20 മെയ് 1967, ഖലീൽ മുസ്ത്വഫ : സുഖൂത്വുൽ ജൂലാൻ, താൾ 95)

എത്രയും വേഗം യുദ്ധം തുടങ്ങുകയെന്ന ലക്ഷ്യത്തോടെ സിറിയയിലെ നുസ്വയ്രി നേതൃത്വം രാപ്പകൽ ഭേദമില്ലാതെ പ്രസ്താവനകൾ ഇറക്കിക്കൊണ്ടിരുന്നു. ഫിലസ്ത്വീൻ സ്വാതന്ത്ര്യത്തിന് വേണ്ടി ഏറ്റവുമധികം സംസാരിക്കുന്നത് തങ്ങളാണെന്ന ചിന്ത ജനഹൃദയങ്ങളിൽ സൃഷ്ടിക്കേണ്ടതുണ്ടായിരുന്നു. മാത്രമല്ല, മതിയായ തയ്യാറെടുപ്പുകളൊന്നും തന്നെയില്ലാതെ യുദ്ധം തുടങ്ങേണ്ടതുണ്ടായിരുന്നു. പ്രസ്തുത യുദ്ധം ചുറ്റുപാടുള്ള സുന്നി രാഷ്ട്രങ്ങളെ തന്നെ ഇല്ലായ്മ ചെയ്യുകയാണെങ്കിൽ നുസ്വയ്രിക്കത് ഭാഗ്യക്കുറി ലഭിച്ചതിന് സമാനമാവുകയും ചെയും.

നുസ്വയ്രികളുടെ വഞ്ചനയെ തുറന്നു കാണിച്ചു കൊണ്ട് സദ്ദാം ഹുസയ്ൻ പറഞ്ഞ വാക്കുകളും ചരിത്രത്തിലിടം പിടിച്ചിട്ടുണ്ട്. അദ്ദേഹം പറഞ്ഞു, "ഇസ്രായേലിനെ തിരിച്ചടിക്കാനുള്ള എല്ലാ സജ്ജീകരണങ്ങളും ഇറാഖി സൈന്യം നടത്തിക്കഴിഞ്ഞിരുന്നു. മുൻനിശ്ചയ പ്രകാരം ആക്രമണം തുടങ്ങുന്നതിന് രണ്ട് മണിക്കൂർ മുൻപ്, ആക്രമണം നിർത്തിവെക്കാനുള്ള സന്ദേശം സിറിയൻ ഭരണകൂടത്തിൽ നിന്ന് ഞങ്ങൾക്ക് ലഭിച്ചു. അതേ സമയത്ത് തന്നെ ഒരു വെടിനിർത്തൽ കരാറിൽ സിറിയ ഒപ്പിടുകയും ചെയ്തു. വൈദേശികാധിപത്യത്തിൽ നിന്ന് അറബ് നാടുകളെ ശുദ്ധീകരിക്കുകയെന്ന ഒരു മഹിതാവസരമാണ് സിറിയൻ ഭരണകൂടം ഞങ്ങളിൽ നിന്ന് എടുത്തു മാറ്റിയത്" (ഇൻകിലാബു ശ്ശാം).

1967 ലെ അറബ് - ഇസ്രായേലി യുദ്ധത്തിലെ ഈജിപ്തിന്റെ പങ്കാളിത്തവും സുപ്രസിദ്ധമാണല്ലോ. ആ യുധത്തോടെ ഫിലസ്ത്വീൻ സംരക്ഷകനെന്ന പേരിൽ അറിയപ്പെട്ടു തുടങ്ങിയ മറ്റൊരാളാണ് ഈജിപ്തിലെ ജമാൽ അബ്ദുന്നാസിർ. യഥാർഥത്തിൽ ഫിലസ്ത്വീൻ സംരക്ഷകനായിരുന്നില്ല ജമാൽ. ഫിലസ്ത്വീനിന്റെയും മുസ്‌ലിം ലോകത്തിന്റെയും ശത്രുവായ അയാൾ സോഷ്യലിസത്തിന്റെ മുഖംമൂടിയണിഞ്ഞ പടിഞ്ഞാറൻ ദല്ലാളായിരുന്നു. 1967 ലെ യുദ്ധവേളയിൽ, ഈജിപ്തിലെ തടവറകളിൽ കഴിഞ്ഞിരുന്ന ഇഖ്‌വാൻ പ്രവർത്തകർ ജമാൽ അബ്ദുന്നാസ്വിറിന് ഇങ്ങനെയൊരു സന്ദേശമയച്ചു. "താങ്കൾ ഞങ്ങളെ ജയിലിൽ നിന്ന് പുറത്തു വിടുക. എന്നിട്ട് ജൂതരുമായുള്ള പോരാട്ടത്തിന്റെ മുന്നണിയിൽ ഞങ്ങളെ താങ്കൾ നിയോഗിക്കുക. അല്ലാഹുവിന്റെ തൃപ്തി കാംക്ഷിച്ച് രക്തസാക്ഷികളാകാൻ ഞങ്ങളാഗ്രഹിക്കുന്നു. അഥവാ ഞങ്ങൾ കൊല്ലപ്പെട്ടില്ലെങ്കിൽ ഞങ്ങളെ താങ്കൾ തിരികെ ജയിലിലടച്ചു

കൊള്ളുക" ഇതിന് ജമാൽ അബ്ദുന്നാസിർ നൽകിയ മറുപടി എന്താണെന്നറിയുമോ? "...... ഇസ്രായേലുമായി ഒരു യുദ്ധം പോലും ഞാനഗ്രഹിക്കുന്നില്ലെന്ന സത്യം നിങ്ങൾക്കെങ്ങനെ മനസ്സിലാകാനാണ്?!" (ഇൻകിലാബുശ്ശാം)

# അറബ് ഇസ്രായേൽ യുദ്ധത്തിന്റെ പിന്നാമ്പുറക്കഥകൾ

1967 ലെ യുദ്ധ പരാജയത്തോടെ കൊലചെയ്യപ്പെട്ട ആയിരക്കണക്കിന് സിറിയക്കാരുടെ മൃതദേഹങ്ങൾക്ക് മുകളിലൂടെ തന്റെ അധികാരം ശക്തിപ്പെടുത്തുന്നതിൽ ഹാഫിദുൽ അസദ് വിജയിച്ചു. 1967 ലെ യുദ്ധത്തിന് മുൻപ് ജൂലാനി (ഗോലാൻ / Golan) ലെ രഹസ്യാന്വേഷണ വിഗാത്തിന് നേതൃത്വം നൽകിയിരുന്ന ഖലീൽ മുസ്ത്വഫ തന്റെ 'സൂഖൂത്വുൽ ജൂലാൻ' (ജൂലാന്റെ പതനം) എന്ന കൃതിയിൽ ഹാഫിദുൽ അസദിന്റെ കള്ളത്തരങ്ങൾ വെളിവാക്കുന്നുണ്ട്.

യുദ്ധാനന്തരമുള്ള വികസന മുരടിപ്പും വ്യാവസായിക തകർച്ചയും അദ്ദേഹം എടുത്തു പറയുന്നുണ്ട്. അതിനൊക്കെ കാരണക്കാരായി സിറിയയിൽ നിന്ന് വർധിച്ച തോതിൽ യൂറോപ്പിലെ ഇസ്രായേലി ബാങ്കുകളിലേക്ക് പണമൊഴുക്കിയ വഞ്ചകരെ കുറിച്ചും അദ്ദേഹം എഴുതുന്നു. ഇസ്രായേലിനെ സഹായിക്കുകയെന്നതിനപ്പുറം ഒരു ലക്ഷ്യവും അവർക്കുണ്ടായിരുന്നില്ല.  തന്റെ അധികാരം അരക്കെട്ടുറപ്പിക്കുന്നതിന് വേണ്ടി നിരവധി പ്രഗത്ഭരെയും സൈനിക വിദഗ്ധരെയും നേതാക്കളെയും അയാൾ പിരിച്ചു വിട്ടു. നൂറുക്കണക്കിന് സുന്നികളെയാണ് സൈന്യത്തിൽ നിന്ന് പുറത്താക്കിയത്. അവർക്ക് പകരം അലവികളെ കുടിയിരുത്തി. സുന്നികളിൽ നിന്നുയർന്ന എതൊരു ചെറിയ അപശബ്ദം പോലും അടിച്ചമർത്തി. ആയിരക്കണക്കിന് പണ്ഡിതന്മാരെയും ഉന്നത വിദ്യാഭ്യാസം നേടിയ യുവാക്കളെയും സൈനികരെയും തടവറകളിലേക്ക് തള്ളി. നിരവധി പേർ ജയിലുകളിൽ കൊല്ലപ്പെട്ടു.

ചിലരെങ്കിലും ഹിജ്റ ചെയ്യാൻ നിർബന്ധിതരായി.

ഹാഫിദുൽ അസദ് തന്റെ ഭാഗം നന്നായി നിർവഹിച്ചു. മറുഭാഗം നന്നായി ചെയ്തു തീർത്തത് ജമാൽ അബ്ദുന്നാസ്വിറാണ്. ഇരുവരുടെയും ലക്ഷ്യം ഒന്നായിരുന്നു. ഹാഫിദുൽ അസദിനെ പോലെ ഇസ്രായേലിനോട് യുദ്ധം ചെയ്യാനല്ല, ഇസ്രായേലിനോട് പരാജയം നുണയാനായിരുന്നു ജമാലും ആഗ്രഹിച്ചിരുന്നത്. അതുകൊണ്ട് യുദ്ധം പൊട്ടിപ്പുറപ്പെടേണ്ടതിനാവശ്യമായ എല്ലാ വിദ്യകളും നുസ്വയ്രികളെ പോലെ ഇയാളും ചെയ്തു കൂട്ടി.

ഈ യാഥാർത്ഥ്യത്തിലേക്ക് വെളിച്ചം വീശിക്കൊണ്ട് അന്നാളിലെ ജോർദാൻ പ്രധാനമന്ത്രിയും ചിന്തകനും സാഹിത്യകാരനുമായ സഅദ് ജുംഅ എഴുതുന്നു, "1967 മെയ് മാസത്തിൽ സയ്ന (സീന) യിൽ നിന്ന് ജമാൽ ആഗോള സൈന്യത്തെ പുറത്താക്കി. യുദ്ധ സന്നാഹം ഒരുക്കുന്നതിനായി അവക്ക് പകരം ഈജിപ്ഷ്യൻ സൈന്യത്തെ അങ്ങോട്ടയച്ചു. അതിന് ഏതാനും മാസങ്ങൾക്ക് മുൻപാണ് അദ്ദേഹം ഇങ്ങനെ പറഞ്ഞത് തന്നെ, 'ഈ അവസരത്തിൽ ഒരു യുദ്ധത്തെ കുറിച്ച് ചിന്തിക്കുന്നത് പോലും ആത്മഹത്യാപരമാണെ'ന്ന്" (മുജ്തമഉൽ കറാഹിയ്യ, താൾ 128).

എന്നാൽ ഈജിപ്തിന്റെ പ്രസ്തുത സമീപനത്തെ യുദ്ധകാരണമായി കാണിച്ച് ജൂൺ 5, 1967 പുലർക്കാലത്ത്, അറബ് ലോകം സ്വപ്നം കണ്ടുറങ്ങുന്ന വേളയിൽ, നിശ്ശബ്ദമായി കടന്നു വന്ന് ഒന്നുണരാൻ പോലും സാവകാശം നൽകാതെ അവരുടെ മേൽ ആക്രമണം അഴിച്ചു വിട്ടു. ഈജിപ്തിലെ എയർബേസുകളിൽ വിന്യസിച്ചിരുന്ന 420 ഓളം യുദ്ധ വിമാനങ്ങൾ പുലർച്ചക്ക് മുമ്പേ തന്നെ ഇസ്രായേൽ

തകർത്തു കളഞ്ഞു. ഈജിപ്തിന്റെ വായുസേനയുടെ നട്ടെല്ലൊടിച്ച ഈ ആക്രമണത്തെ കുറിച്ച് ഈജിപ്ത് അറിയുന്നത് തന്നെ പിന്നെയും എത്രയോ വൈകിയാണ്.

ഫിലസ്ത്വീൻ, ജോർദാൻ, ഇറാഖ്, അൾജീരിയ തുടങ്ങിയ വിവിധ രാഷ്ട്രങ്ങളിൽ നിന്നുള്ള പോരാളികൾ സ്വാജീവൻ വെടിയാൻ തയ്യാറായി പോരാട്ടത്തിനിറങ്ങി. തോൽക്കാൻ നിശ്ചയിച്ചുറപ്പിച്ച ഒരു യുദ്ധത്തിനാണ് തങ്ങൾ ഇറങ്ങുന്നതെന്ന് പക്ഷേ ഈ മുജാഹിദീങ്ങൾക്ക് അറിയില്ലായിരുന്നു. ഇസ്ലാം വിരുദ്ധ നുസ്വയ്രികളുടെ ചരിത്രം വിസ്മരിച്ച്, അവരുടെ ഇസ്രായേൽ വിരുദ്ധ പ്രസ്താവനകളിൽ വഞ്ചിതരായി ഇറങ്ങി പുറപ്പെട്ട ആ പോരാളികളുടെ അവസ്ഥ ദയനീയമായിരുന്നു. ഇസ്രായേലിനോട് യുദ്ധം ചെയ്ത് വീരമൃത്യു വരിച്ച് രക്തസാക്ഷിത്വത്തിന്റെ മഹനീയത നുകരുവാനും, ശത്രുവെ കീറിമുറിച്ച് ഫിലസ്ത്വീൻ വിമോചിപ്പിക്കാനും കൊതിച്ച് ഒരു പോള കണ്ണടക്കാതെ മുജാഹിദുകൾ അതിരുകളിൽ കാത്തു കെട്ടികിടക്കുമ്പോൾ ഹാഫിദുൽ അസദ് സ്വസൈന്യത്തെ യുദ്ധത്തിൽ നിന്ന് വിലക്കി നിർത്തിയിക്കുകയായിരുന്നു.

ഏതാനും ദിവസങ്ങൾക്ക് മുൻപ് കൈറോ സന്ദർശിച്ച് ജമാൽ അബ്ദുന്നാസിറിനോടൊപ്പം നിന്ന് ഫിലസ്ത്വീനിനു വേണ്ടി ജീവിക്കാനും മരിക്കാനും തയ്യാറാണെന്ന് പ്രതിജ്ഞ ചെയ്തയാളായിരുന്നു ഹാഫിദുൽ അസദ്. യുദ്ധം തുടങ്ങിയതോടെ അയാൾ ഇസ്രായേലിനോട് സമാധാനത്തിന്റെയും രഞ്ജിപ്പിന്റെയും ഭാഷ സ്വീകരിച്ചു. അയാളുടെ പ്രസ്താവനകൾ, യുദ്ധ നിപുണരും പ്രഗദ്ഭരും നയതന്ത്രജ്ഞരുമായ ഉന്നത വ്യക്തിത്വങ്ങൾ ഇവ്വിഷയവുമായി ബന്ധപ്പെട്ട് വിരചിച്ച നിരവധി ഗ്രന്ഥങ്ങളിൽ യഥേഷ്ടം ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്.

ഉൾസാരവാദി (ബാത്വിനി) കളുടെ യാഥാർത്ഥ്യം തന്നെ ഇങ്ങനെയാണ്. അവർ ഉള്ളിൽ ഒന്നു തീരുമാനിക്കുന്നു, പുറത്ത് മറ്റൊന്ന് പറയുന്നു. അതുകൊണ്ടു തന്നെയാണ് ഇസ്ലാമിക പണ്ഡിതന്മാർ അവരുടെ വിശേഷണങ്ങൾക്ക് ചേർന്ന വിധം അവരെ 'ബാത്വിനി' എന്ന് വിളിച്ചത്.

യുദ്ധത്തിന് മുൻപ് എന്തെന്തു ഗീർവാണങ്ങളായിരുന്നു അവർ മുഴക്കിയിരുന്നത്. ഇസ്രായേലിനെ അടിവേരോടെ പിഴുതെറിയുമെന്ന് അവർ വാചകമടിച്ചിരുന്നു.

എന്നാൽ മുസ്ലിംകളുടെ നാശം ദർശിക്കാൻ ആശ മൂത്തുകഴിഞ്ഞിരുന്ന ഇവർ ഇക്കാര്യത്തിൽ ജൂതരേക്കാളും ഒട്ടും പിന്നിലായിരുന്നില്ല. ഇസ്രായേലിന്റെ നാശമല്ല, മറിച്ച് അവരുടെ വിജയമായിരുന്നു അവരുടെ സ്വപ്നവും ലക്ഷ്യവും. യഹൂദ രാഷ്ട്രത്തിന്റെ സംരക്ഷണവും സുരക്ഷിതമായ നിലനിൽപ്പുമായിരുന്നു അവരാഗ്രഹിച്ചിരുന്നത്. കാരണം, ആ സജീവ ശത്രുവിനെ ചൂണ്ടിക്കാണിച്ചു വേണ്ടിയിരുന്നു അവർക്ക് തങ്ങളുടെ ഭരണം നിലനിർത്താൻ. എന്നുമാത്രമല്ല, ഇസ്രായേലി ഭരണകൂടത്തിന്റെ യഥാർഥ സംരക്ഷകർ തങ്ങളായിരിക്കുമെന്ന് യഹൂദികളെയും ക്രൈസ്തവവരെയും  ബോധിപ്പിക്കുന്നതിലും സിറിയയിലെ നുസ്വയ്രി ഭരണകൂടം വിജയിക്കുക തന്നെ ചെയ്തു.

ജൂൺ 5 ന് ഈജിപ്തിന്റെ എയർ ബേസുകളിൽ ഇസ്രയേൽ വ്യോമസേന ആക്രമണം നടത്തിയ അതേ വേളയിൽ ഹാഫിദുൽ

അസദിന് സിറിയൻ വ്യോമസേനയെ ഇസ്രായേലിന് എതിരെ ഉപയോഗിക്കാമായിരുന്നു. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ യുദ്ധചിത്രം അപ്പാടെ മാറിമറിയുമായിരുന്നു. തങ്ങളുടെ പന്ത്രണ്ട് വിമാനങ്ങളൊഴിച്ച് ബാക്കി എല്ലാ യുദ്ധവിമാനങ്ങളും ഈജിപ്തിനെതിരെ ഇസ്രായേൽ ആക്രമണത്തിനായി ഉപയോഗിച്ചിരുന്നു. ഈ അവസരം മുതലെടുത്ത് തങ്ങളുടെയും ഇറാഖിന്റെയും വ്യോമസേനക്കൊപ്പം ചേരാൻ ജോർദാൻ സിറിയയോട് ആവശ്യപ്പെട്ടു.

ആക്രമണം കഴിഞ്ഞ് ഈജിപ്തിൽ നിന്ന് തിരിച്ചു പറക്കുന്ന യുദ്ധവിമാനങ്ങളിൽ ഇന്ധനം കുറവായിരിക്കുമെന്നും തദവസരത്തിൽ ഒരാക്രമണം നടത്താമെന്നുമുള്ള അഭിപ്രായം ജോർദാൻ മുന്നോട്ട് വെച്ചു. വിദൂര ലക്ഷ്യത്തിൽ നിന്ന് മടങ്ങുന്ന ആ വിമാനങ്ങളെ ആകാശത്ത് വെച്ച് ആക്രമിക്കുക എളുപ്പമായിരിക്കുമെന്നും ജോർദാൻ സിറിയയെ ബോധ്യപ്പെടുത്തി. വിമാനങ്ങൾ തിരിച്ച് ഇസ്രായേലിൽ ഇറങ്ങുന്നതിനെ കുറച്ചു നേരത്തേക്കെങ്കിലും  വൈകിപ്പിക്കാനായാൽ അവ ആകാശത്ത് വെച്ച് തന്നെ തകരുമെന്നും വിലയിരുത്തപ്പെട്ടു. അങ്ങനെയായാൽ പിന്നീട് ഇസ്രായേൽ എയർ ബേസുകളിൽ എളുപ്പം വ്യോമാക്രമണം നടത്താനും സാധിക്കുമായിരുന്നു. എന്നാൽ സിറിയൻ പ്രതിരോധ മന്ത്രിയായിരുന്ന ഹാഫിദുൽ അസദ് ആ അഭിപ്രായത്തെ തള്ളിക്കളയുകയാണുണ്ടായത്.

ആ ഭീകരപ്പുലർച്ചയിലെ സംഭവ വികാസങ്ങൾ വിലയിരുത്തിക്കൊണ്ട് ജോർദാനിലെ ഹുസയ്ൻ രാജാവ് തന്റെ 'ഇസ്രയേലുമായുള്ള നമ്മുടെ യുദ്ധം' എന്ന പുസ്തകത്തിൽ എഴുതി, "സിറിയയുടെ മറുപടിക്കായി ഞങ്ങൾ പ്രതീക്ഷയോടെ കാത്തിരുന്നു. കാരണം, സിറിയയുടെ മിഗ്

വിമാനങ്ങളില്ലാതെ ഇസ്രായേലിന്റെ സൈനികത്താവളങ്ങൾ ആക്രമിക്കുക അസാധ്യമായിരുന്നു. ഒൻപതരക്ക് ഞങ്ങൾ അവരോടെ അഭ്യർത്ഥിച്ചപ്പോൾ യുദ്ധവിമാനങ്ങൾ തയ്യാറല്ലെന്ന മറുപടിയാണ് ഞങ്ങൾക്ക് ലഭിച്ചത്. അവർ അര മണിക്കൂർ സമയം ചോദിച്ചു. പിന്നീട് അരമണിക്കൂറിനു ശേഷം വിളിച്ചപ്പോൾ ഒരു മണിക്കൂർ സമയമാവശ്യപ്പെട്ടു. 10.45 ന് അവർ നിഷേധ നിലപാട് അറിയിച്ചു. അങ്ങനെ പതിനൊന്ന് മണിയായപ്പോൾ (അപ്പോഴേക്കും ഇസ്രായേൽ ആക്രമണം നടത്തിയിട്ട് ആറ് മണിക്കൂർ കഴിഞ്ഞിരുന്നു) മറ്റൊരു പോംവഴിയുമില്ലാതിരുന്ന ഞങ്ങൾ ഇറാഖി യുദ്ധ വിമാനങ്ങളുടെ സഹായത്തോടെ ആക്രമണം തുടങ്ങി. സിറിയ ഞങ്ങളുടെ ഇത്രയും സമയം പാഴാക്കാതെയും, ഞങ്ങളുടെ പ്രതീക്ഷ തകർക്കാതെയുമിരുന്നുവെങ്കിൽ, യഥാസമയം ഓപ്പറേഷൻ ആരംഭിക്കാമായിരുന്നു. അങ്ങനെയായിരുന്നുവെങ്കിൽ  അന്നേ ദിവസം തന്നെ യുദ്ധത്തിന്റെ രൂപം മാറിപ്പോകുമായിരുന്നു." (ജോർദാനിലെ ഹുസയ്ൻ രാജാവുമായി രണ്ട് ഫ്രഞ്ച് പത്രപ്രവർത്തകർ നടത്തിയ സുദീർഘമായ അഭിമുഖം 'ഹർബുനാ മഅ ഇസ്രായേൽ' എന്ന പേരിൽ ബയ്റൂതിലെ ദാറുന്നഹാർ പുസ്തക രൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്, താൾ 15 - 52)

## ഗോലാൻ കുന്നുകൾ ഇസ്രായേലിന് കൈമാറുന്നു

ലോകത്തിലെ ഏറ്റവും തന്ത്രം പ്രധാന പ്രദേശങ്ങളിലൊന്നാണ് ഗോലാൻ (ജൂലാൻ). സിറിയക്കും ഇസ്രായേലിനുമിടയിലെ ആ പ്രദേശത്തിന്റെ സംരക്ഷണാർഥം നുസ്വയ്രികൾക്ക് മുൻപുള്ള ഭരണകൂടം മുന്നൂറ് മില്യൺ ഡോളർ ചെലവഴിച്ചിട്ടുണ്ട്. എത്രത്തോളമെന്നാൽ ഇസ്രായേലിന് ആ ഭാഗം ഒരിക്കൽ പോലും ആക്രമിച്ചു കീഴടക്കാനാവില്ലെന്നത് സുപ്രസിദ്ധമായിരുന്നു. (സഹദി

അൽ ഫാതിഹ് : അൽ മുസ്‌ലിമൂൻ വൽ ഹർബുർറാബിഅ, താൾ 171, ഖലീൽ മുസ്ത്വഫ : സുഖൂത്വുൽ ജൂലാൻ) അത്രമാത്രം സുരക്ഷാ സന്നാഹങ്ങളുള്ള ആ പ്രദേശം യുദ്ധം തുടങ്ങി വെറും 48 മണിക്കൂറിനുള്ളിൽ എങ്ങനെയാണു ഇസ്രായേലിന്റെ കൈവശം വന്നു ചേർന്നത്?

1967 സെപ്തംബറിലെ ടൈം മാസികയിൽ ജൂലാനെ കുറിച്ച് വന്ന വിശദമായ വിവരണങ്ങൾ നോക്കുക, "സിറിയക്കും ഇസ്രായേലിനുമിടയിലെ നാൽപത് കിലോ മീറ്ററോളം പാറകൾ നിറഞ്ഞ കിഴ്ക്കാം തൂക്ക് മലകളാണ്. അതിനപ്പുറം ഇസ്രായേലിനോട് ചേർന്ന് തുറസ്സായ മൈതാനവും. ആ തുറസ്സായ പ്രദേശത്തു കൂടെ കടന്നു വരികയെന്നത്  ഇസ്രായേലിനെ സംബന്ധിച്ചിടത്തോളം തീക്കനലിലൂടെ കടന്നു വരുന്നതിന് സമാനമാണ്. പ്രത്യേകിച്ചും, മറു ഭാഗത്ത് ഒന്നിന് പിന്നിൽ ഒന്നൊന്നായി പ്രതിരോധ നിര തയ്യാറാക്കി വെച്ചിരുന്നു സിറിയ. ഓരോ പ്രതിരോധ നിരകളും സ്ഫോടക വസ്തുക്കൾ നിറച്ച മൂന്ന് കിടുങ്ങുകൾ വീതം അടങ്ങുന്നതായിരുന്നു. അതിനു മുകളിൽ മുൾവേലികളും. ഇസ്രായേലിനെ സംബന്ധിച്ചിടത്തോളം സിറിയയിൽ പ്രവേശിക്കണമെങ്കിൽ കുന്നുകൾ കൂടാതെ ഇത്തരം ഒമ്പതോളം പ്രതിരോധ നിരകളും താണ്ടേണ്ടതുണ്ടായിരുന്നു. അതായത്, ഏതാണ്ട് അസാധ്യം തന്നെയായിരുന്നു കടന്നു കയറ്റമെന്ന് സാരം"

സിറിയയുടെ ശിരസ്സിലെ കിരീടവും പ്രതിരോധത്തിന്റെ നട്ടെല്ലായിരുന്നു ജൂലാൻ. അത്രമാത്രം തന്ത്രപ്രധാനമായ ഒരു പ്രദേശം ഇസ്രായേലിന് പാരിതോഷികമായി നൽകുകയെന്നതിന്നർഥം മുഴുവൻ സിറിയയെ തന്നെ പണയം വെക്കുകയെന്നതാണ്. അതിന് പകരമായി ക്രൈസ്തവ - ജൂത സഖ്യം സിറിയക്ക് നൽകിയത്

സുന്നികളെ അടിമകളാക്കി നിർത്തി ഭരിക്കാനുള്ള ഈടാണ്. ഇപ്പോൾ നടന്നു കൊണ്ടിരിക്കുന്ന വിപ്ലവ സംരംഭങ്ങളുടെ പേരിൽ ലക്ഷക്കണക്കിന് സുന്നികളെ കൂട്ടക്കൊല ചെയ്യുന്നതും ഈ ഉറപ്പിന്റെ ബലത്തിലാണ്.

പ്രസ്തുത യുദ്ധത്തിന് മുൻപ് ഈജിപ്തും ജോർദാനും സിറിയയുമായി യുദ്ധ തന്ത്രങ്ങളുമായി ബന്ധപ്പെട്ട് ചില ധാരണകളിലെത്തിയിരുന്നു. ജൂലാൻ കുന്നുകൾ കേന്ദ്രീകരിച്ച് ഇസ്രായേലിനെ സിറിയ ആക്രമിക്കും എന്നതായിരുന്നു അത്. എന്നാൽ ആറ് ദിവസങ്ങൾ നീണ്ടു നിന്ന യുദ്ധത്തിന്റെ പ്രഥമ നാൾ കഴിഞ്ഞിട്ടും ഇസ്രായേലിനെതിരെ ഒരു വെടിയുണ്ട പോലും സിറിയ ഉതിർക്കുകയുണ്ടായില്ല. ഖലീൽ മുസ്ത്വഫ എഴുതുന്നു, "യുദ്ധം തുടങ്ങി 22 മണിക്കൂറുകൾ കഴിഞ്ഞതിന് ശേഷമാണ് സിറിയ യുദ്ധത്തിൽ പങ്കാളിയായതെന്ന് വ്യക്തമായിക്കഴിഞ്ഞിരുന്നു. ആ 22 മണിക്കൂർ സമുദായ ചരിത്രത്തിലെ നിർണായക മണിക്കൂറുകളായിരുന്നു. യുദ്ധത്തിൻറെ ആരംഭത്തിൽ തന്നെ ഇസ്രായേലിന്റെ ഉത്തര ഭാഗത്ത് സിറിയൻ സേന എന്തുകൊണ്ടൊരാക്രമണം നടത്തിയില്ല? ഈജിപ്തിലെ സയ്നായിലെയും ജോർദാൻ അതിരുകളിലെയും ഇസ്രായേൽ ആക്രമണത്തെ അതുവഴി തടയാനാവുമായിരുന്നു" (സുഖൂത്വുൽ ജൂലാൻ, താൾ 122).

ആളുകളെ കാണിക്കാൻ വേണ്ടി സിറിയ ഇസ്രായേലിനെ ആക്രമിച്ചുവെന്നത് നേര്. എന്നാൽ അതിന് പിന്നിൽ പോലും ഇസ്രായേലിന്റെയും കുരിശുപടയുടെയും ഗൂഢ തന്ത്രം മണക്കുന്നുണ്ടായിരുന്നു. ഇസ്രായേലി സൈന്യത്തിന് നേരെ ആക്രമണം നടത്തേണ്ടതിന് പകരം സിറിയയോട് ചേർന്ന് കിടന്ന

മൂന്ന് ജൂത കോളനികൾക്ക് നേരെയായിരുന്നു അവർ അതിശക്തമായ ബോംബ് വർഷം നടത്തിയത്. രസകരമായ സംഗതി, അതെല്ലാം തന്നെ പുതുതായി നിർമിച്ച കോളനികളായിരുന്നുവെന്നതാണ്. അവിടങ്ങളിൽ ജന താമസം പോലും തുടങ്ങിയിടുണ്ടായിരുന്നില്ല. ചുരുക്കത്തിൽ, ഇസ്രായേലിന് നേരെയുള്ള സിറിയൻ ആക്രമണം തീർത്തും പരിഹാസ്യമായിത്തീരുകയായിരുന്നു.

റൂഡോൾഫ് ചർച്ചിൽ തന്റെ 'ആറ് നാൾ യുദ്ധം' എന്ന പുസ്തകത്തിൽ വഞ്ചനാത്മകമായ ഈ നിലപാട് വിശദീകരിച്ചു കൊണ്ട് ഇങ്ങനെ എഴുതി, "ജൂലാന് സമീപം ഇസ്രായേലി കോളനികളിലെ പുൽത്തകിടുകളിലേക്കും കുറ്റിക്കാടുകളിലേക്കും സിറിയൻ ടാങ്കുകൾ ആയിരക്കണക്കിന് ടൺ ബോംബുകൾ വർഷിച്ചു കൊണ്ടിരുന്ന അതെ സമയത്ത് ഇസ്രായേലിന്റെ ബുൾഡോസറുകളും ടാങ്കുകളും യാതൊരുവിധ പ്രതിരോധവുമില്ലാതെ ജൂലാൻ കീഴടക്കിക്കൊണ്ടിരിക്കുകയായിരുന്നു."

ലുബ്നാനിലെ 'അന്നഹാർ' പത്രം ഈ യുദ്ധത്തെ കുറിച്ച റിപ്പോർട്ടിംഗിൽ ഇങ്ങനെ പറയുന്നു, "ഒരു ദിവസം മുഴുവൻ നഷ്ടപ്പെടുത്തിയത്തിന് ശേഷം ജൂൺ ആറിന് പുലർച്ചെയാണ് സിറിയ യുദ്ധത്തിൽ പങ്കാളിയായത്. എന്നാൽ ഈ യുദ്ധം വരുത്തി വെച്ചത് തന്നെ സിറിയയായിരുന്നു. പിന്നീട് ഇസ്രായേലി കോളനികളിലേക്ക് സിറിയ പീരങ്കി വർഷം തുടർന്ന് കൊണ്ടേയിരുന്നു. എന്നാല് അതിന് മറുപടി നൽകേണ്ട ആവശ്യമുണ്ടെന്ന് ഇസ്രായേലിന് തോന്നിയതുമില്ല. മാത്രവുമല്ല, മറ്റ് അതിരുകളിൽ യുദ്ധ നീക്കങ്ങളുമായി അവർ സജീവവുമായിരുന്നു" (സുഖൂത്വുൽ ജൂലാൻ,

താൾ 114)

ജോർദാന്റെ ഐക്യ പ്രതിരോധ കമാണ്ടിന്റെ തുടർച്ചയായ അഭ്യർത്ഥനകൾക്ക് ശേഷവും ജൂൺ അഞ്ചിന് സിറിയയുടെ വ്യോമ സേന അനങ്ങിയില്ല. എന്നുമാത്രമല്ല, ഇസ്രായേൽ യുദ്ധ വിമാനങ്ങൾ സിറിയൻ അതിർത്തികളിൽ ബോംബ് വർഷം നടത്തവെ, ആക്രമണം നടത്തുന്ന ഇസ്രായേൽ വിമാനങ്ങളെ പ്രതിരോധിക്കുവാനൊ അവയെ നേരിടുവാനൊ സിറിയ തയ്യാറായില്ല. മറിച്ച് ഏറ്റവും അടുത്തു കിടക്കുന്ന ഇസ്രായേലിലെ ആൾ താമസമില്ലാത്ത നവ കോളനികളിലേക്ക് ബോംബെറിയുകയായിരുന്നു അവർ. ജൂതരും സുരക്ഷിതരായിരിക്കട്ടെ, സ്വന്തം കാര്യവും സുരക്ഷിതമായിരിക്കട്ടെയെന്ന നിലപാട്. ഇസ്രായേലിനെ ആക്രമിക്കാതെ മാറ്റി വെച്ച റോക്കറ്റുകളും വെടിക്കൊപ്പുകളും പിന്നീട് സുന്നികൾക്ക് നേരെ പ്രയോഗിക്കുവാനായി കാത്തുവെക്കുകയായിരുന്നു അവർ.

ജൂതന്മാർക്ക് പുണ്യ പ്രദേശമാണ് ജൂലാൻ. അവരുടെ മത ഗ്രന്ഥങ്ങളിൽ ജൂലാനെ കുറിച്ച് പ്രത്യേക പരാമർശങ്ങളുണ്ട്. കൂടാതെ, ജൂലാനിലെ സമൃദ്ധമായ ജല സാന്നിധ്യവും ആ പ്രദേശത്തിൽ ഇസ്രായേലിന്റെ കണ്ണുടക്കാൻ കാരണമായി. ജൂലാനിൽ നിന്ന് നിർഗളിക്കുന്ന അരുവികൾ ജോർദാനിനെയും സിറിയയെയും ഹരിതാഭമാക്കി.

പ്രതിരോധപരമായി നോക്കിയാൽ ദമാസ്കസിന്റെ കാവൽക്കാരനാണ്  ജൂലാൻ. അതുകൊണ്ടു തന്നെയായിരുന്നു പ്രകൃതിയുടെ  ഈ ചേതോഹരായ പാരിതോഷികത്തിന്റെ

സംരക്ഷണത്തിനായി  കാലാകാലം മുസ്‌ലിംകൾ പ്രത്യേക ശ്രദ്ധയും പരിഗണനയും പുലർത്തിയിരുന്നത്. എന്നാൽ, പ്രകൃതിയേകിയ കൂറ്റൻ പർവ്വത നിരകളെയും, നാടിന് വേണ്ടി ജീവൻ ത്യജിക്കാൻ തയ്യാറായ യുവതയെയും നിർദാക്ഷിണ്യം ശത്രുവിന് കൈമാറാൻ വഞ്ചകരായ നുസ്വയ്‌രിക്കൂട്ടത്തിന് ഒരു മടിയിമുണ്ടായിരുന്നില്ല.

'അൽ ബഅഥ്' അധികാരത്തിലേറിയ ഒന്നാം നാൾ മുതൽക്കെ ജൂലാൻ കുന്നുകൾ ഇസ്രായേലിന് കൈമാറാനുള്ള തയ്യാറെടുപ്പുകൾ തുടങ്ങിക്കഴിഞ്ഞിരുന്നു. 1967 ലെ യുദ്ധതിന് മുൻപ് ഈ പ്രക്രിയ വേഗത കൈവരിക്കുകയും ചെയ്തു. ആത്മാർഥരായ സൈനിക കമാൻഡർമാരെ ജൂലാനിൽ നിന്ന് പിൻവലിച്ച് പകരം ഇസ്‌ലാം വിരുദ്ധ നുസ്വയ്‌രി അലവി കമാൻഡർമാരെ ആ പ്രദേശത്ത് നിയോഗിച്ചു. ജീവത്യാഗം ലക്ഷ്യവും, ജിഹാദ് കർമമാർഗവുമായി സ്വീകരിച്ച സുധീര ജവാന്മാർക്ക് പകരം കുടിയിരുത്തിയ നുസ്വയ്‌രികൾക്ക്  ടാങ്കുകൾ ഉപയോഗിക്കുവാൻ പോലും അറിയില്ലായിരുന്നു. അതിർത്തി പോസ്റ്റുകളിൽ നാടിന്റെ സംരക്ഷകരായി നിൽക്കേണ്ടതിന് പകരം ഇസ്രായേലി സൈന്യത്തിന് വഴികാട്ടിയായി നിൽകുകയായിരുന്നു വഞ്ചകരായ അലവികൾ.

യുദ്ധത്തിന് മുൻപേ അളവുകൾ കുടുബങ്ങളും സാധനസാമഗ്രികളുമായി സ്ഥലം മാറിപ്പോകാൻ തുടങ്ങിക്കഴിഞ്ഞിരുന്നു. അലവികളായ പൊതു ജനത്തോട് മുൻപേ തന്നെ ഒഴിഞ്ഞു പോകുവാനുള്ള നിർദേശം നൽകിയിരുന്നു. എന്നാൽ, ഒഴിഞ്ഞു പോകുന്നതിൽ നിന്ന് സുന്നികളെ ശക്തമായി തടയുകയും ചെയ്തു. ഇവരിൽപ്പെട്ടവർ ഇസ്രായേലി ആക്രമണങ്ങളിൽ കൊല്ലപ്പെടുന്നോളം കൊല്ലപ്പെട്ടു കൊള്ളട്ടെ എന്ന മനോഭാവമായിരുന്നു ഭരണകൂടത്തിന്. ഇനി പരിക്കേറ്റും അംഗഭംഗം

വന്നും വല്ലവരും രക്ഷപ്പെടുകയാണെങ്കിൽ യുദ്ധത്തിന്റെ നേർക്കാഴ്ചകൾ അവരിൽ നിന്ന് ലഭിക്കുകയും ചെയ്യും.

അവരുടെ തയ്യാറെടുപ്പുകൾ പോലെ തന്നെ കാര്യങ്ങൽ സംഭവിച്ചു. പാറകളും കുന്നുകളും തകർത്ത് ഇസ്രായേലി ബുൾഡോസറുകൾ ടാങ്കുകൾക്ക് വഴി തെളിച്ചു. ആയുധമേന്തിയ നുസ്വയ്രിപ്പട അവർക്ക് ശാന്തിസന്ദേശം കൈമാറിക്കൊണ്ടിരുന്നു. യുദ്ധമേഖലകളിൽ നിന്ന് പിന്മാറാൻ ആവർക്ക് നിർദേശം കിട്ടി. ശത്രുവിബെ ഒന്ന് നേരിടുക പോലും ചെയ്യാതെ, നാട് സംരക്ഷിക്കാൻ ഒരു തുള്ളി ചോര പോലും വീഴ്ത്തുവാൻ തയ്യാറാകാതെ ജൂലാനിൽ നിന്ന് അവർ പിന്മാറി. ജൂലാനിലെ സിറിയൻ ലക്ഷ്യം അലവികൾക്ക് അറിയാമായിരുന്നു. അതുകൊണ്ടു തന്നെ യാതൊരു മനസ്ഥാപവുമില്ലാതെ, ഒന്ന് പ്രതിഷേധിക്കുക പോലും ചെയ്യാതെ അലവിക്കൂട്ടങ്ങൾ ആമോദത്തോടെ ഒഴിഞ്ഞു കൊടുത്തു. എന്നാൽ വഞ്ചനാനിലപാടിനെ കുറിച്ച് യാതൊരു ധാരണയുമില്ലാതിരുന്ന ചില സുന്നികളുണ്ടായിരുന്നു സൈന്യത്തിൽ. ഖലീൽ മുസ്ത്വഫയെ ഉദ്ധരിക്കുന്നതാണ് നീതി, "അതിർത്തി പ്രദേശങ്ങളിൽ നിന്ന് പിന്മാറാനുള്ള ആജ്ഞ കിട്ടിയ മാത്രയിൽ സൈന്യം പിന്മാറി തുടങ്ങി. ടാങ്കുകളുടെ നിരയിൽ ഏറ്റവും പിന്നിലായിരുന്ന ഒരു ടാങ്കിന്റെ ചങ്ങല പൊട്ടിപ്പോയത് യാദൃശ്ചികമായിരുന്നു. ഒരു സുന്നി സൈനികനായിരുന്നു അതിലുണ്ടായിരുന്നത്. അദ്ദേഹം തന്റെ ടാങ്കിന്റെ ദിശ തിരിച്ച് ഇസ്രായേലി ടാങ്കുകൾക്കു നേരെ വെടിയുതിർക്കാൻ തുടങ്ങി. നോക്കി നോക്കി നിൽക്കെ ആറ് ഇസ്രായേലി ടാങ്കുകൾ അദ്ദേഹം തകർത്തു. നെഞ്ചുറപ്പില്ലാത്ത ഇസ്രായേലി സൈന്യം എട്ട് മണിക്കൂറുകളോളം ഒരടി പോലും മുന്നോട്ട് ഗമിക്കാതെ പകച്ചു നിന്നു. ഒന്ന് പ്രതിരോധിക്കാൻ തയ്യാറായിരുന്നുവെങ്കിൽ ജൂളാൻ ഇസ്രായേലിന്റെ ശവപ്പറമ്പാവുമായിരുന്നുവെന്ന് ഈ സംഭവം വ്യക്തമാക്കുന്നു". 9

ജൂൺ 1967 ലെ യുദ്ധത്തിൽ പങ്കാളിയായ ഒരു ലുബ്നാനി ഉദ്യോഗസ്ഥന്റെ വരികളാണ് ഖലീൽ മുസ്ത്വഫ ഉദ്ധരിച്ചത്. ലുബ്നാനിലെ 'ഹവാദിഥ്' മാസികയുടെ 7.6.1968 ൽ പുറത്തിറങ്ങിയ ലക്കം 604 ൽ  ഇത് പ്രസിദ്ധീകരിക്കുകയുണ്ടായി. (സുഖൂത്വുൽ ജൂലാൻ, താൾ 201).

## ജൂലാന്റെ തലസ്ഥാന നഗരി കൈവിടുന്നു

ജൂലാന്റെ തലസ്ഥാന നഗരമായ ഖനയ്ത്വറ ഇസ്രായേൽ പിടിച്ചടക്കും മുൻപേ തന്നെ സൈന്യത്തിന്നിടയിൽ അസ്വസ്ഥതകൾ ഉടലെടുത്തു. റേഡിയോയിലൂടെ  സൈന്യത്തെ അഭിസംബോധന ചെയ്ത് സംസാരിച്ച പ്രതിരോധ മന്ത്രിയായ ഹാഫിദുൽ അസദ് പറഞ്ഞത് ഇസ്രായേൽ ഖനയ്ത്വറ പിടിച്ചെടുത്തുകഴിഞ്ഞുവെന്നാണ്. ആർക്കും ഒന്നും. മനസ്സിലായതേയില്ല. അതിർത്തി പ്രദേശങ്ങളിൽ നിന്ന് പട്ടാളത്തോട് പിൻവാങ്ങാനുള്ള കല്പന നൽകിയവർ തന്നെ സൈനികർക്കുള്ള നിത്യോപയോഗവസ്തുക്കൾ ദിവസങ്ങൾക്ക് മുമ്പേ തടയുവാൻ തുടങ്ങിയിരുന്നു.

സൈന്യത്തിന്റെ അവസ്ഥ ഇങ്ങനെയായിരുന്നുവെങ്കിൽ സിവിലിയന്മാരുടെ കാര്യം എന്ത് പറയാൻ?

സൈന്യവും ജനങ്ങളുമൊക്കെ മുകളിലൂടെ പറക്കുന്ന യുദ്ധവിമാനങ്ങളുടെ ടാർഗറ്റിലായിരുന്നു ജനം. അതും ജീവനും കൊണ്ടോടുന്ന സൈനികർക്കൊപ്പം.

പിഞ്ചു കുഞ്ഞുങ്ങളെ ഒക്കത്തേറ്റിയ ഉമ്മമാർ, വൃദ്ധരും കുട്ടികളും..... വയലുകിൽ വീണും പിടഞ്ഞെഴുന്നേറ്റും, ഓടിയും തളർന്നും മുന്നോട്ട് പോയവർ..... മരിച്ചു വീണവർ നിരവധി.

ജൂലാനിലെ നുസ്വയ്രി കമാൻഡർമാർ ജനങ്ങളുടെ ഈ നിസ്സഹായാവസ്ഥകൾക്കിടയിലൂടെ കഴുത പുറത്തേറി ദമസ്കസിലേക്ക് നീങ്ങി. ദമാസ്കസിലെത്തിയ അവർക്കായി ഭരണത്തിലെ ഉന്നത പദവികൾ കാത്തിരിപ്പുണ്ടായിരുന്നു.

എന്നാൽ പൊതുജനത്തിന്റെ ഈ ദുരവസ്ഥ ആർക്കും മനസ്സിലായില്ല.

ഖനയ്ത്വറ ഇസ്രായേലികളാൽ കീഴടക്കപ്പെടും മുൻപേ അത് കീഴടക്കപ്പെട്ടുവെന്ന വാർത്ത പ്രചരിപ്പിക്കുവാനുള്ള തീരുമാനം മുൻപേ തന്നെ എടുത്തിട്ടുള്ളതായിരുന്നു. അന്നത്തെ ആരോഗ്യ മന്ത്രിയായിരുന്ന ഡോ. അബ്ദുർ റഹ്മാൻ അല് അക്തഅ് ഔദ്യോഗികാവശ്യാർത്ഥം ഖനയ്ത്വറയിലായിരുന്നു ഈ പ്രഖ്യാപനം വരുമ്പോൾ. അദ്ദേഹം പറയുന്നു, "ഇസ്രായേൽ സൈന്യം ഖനയ്ത്വറ പിടിച്ചടക്കിയെന്ന പ്രതിരോധ മന്ത്രി ഹാഫിദുൽ അസദിന്റെ പ്രസ്താവന കേട്ടതോടെ ഞാൻ മനസ്സിലാക്കിയത് അദ്ദേഹത്തിന് പിശക് പറ്റിയതാകുമെന്നാണ്. അല്ലെങ്കിൽ അദ്ദേഹം തെറ്റിദ്ധരിക്കപ്പെട്ടതാകാം. ഉടനടി ഞാൻ ഹാഫിദുൽ അസദുമായി ബന്ധപ്പെട്ടു. ഞാനിപ്പോൾ ഖനയ്ത്വറയിലാണെന്നും ഇസ്രായേലി സൈന്യത്തിന്റെ ഒരു വിവരം പോലുമില്ലെന്നും ഇതെന്തോ കുതന്ത്രമാണെന്നും ഞാൻ അദ്ദേഹത്തോട് സൂചിപ്പിച്ചു. എന്നാൽ

പ്രതിരോധ മന്ത്രിയുടെ മറുപടി കേട്ട ഞാൻ ഞെട്ടിത്തരിച്ചു പോയി. അയാളെന്നെ അറപ്പുളവാക്കുന്ന തെറി വിളിച്ചു. സ്വന്തം കാര്യം മാത്രം നോക്കിയാൽ മതിയെന്നും മേലിൽ ഇത്തരം കാര്യങ്ങളിൽ ഇടപെടരുതെന്നും ഭീഷണിപ്പെടുത്തി. ഞാൻ അയാളോട് ക്ഷമാപണം നടത്തി. അതൊരു ഗൂഢാലോചനയാണെന്ന് അതോടെ ഞാനുറപ്പിച്ചു. പിറ്റെ ദിവസം തന്നെ ദമസ്കസിലെത്തി ഞാൻ രാജിക്കത്ത് കൈമാറി" (മിൽഫാതു ത്വവാഗീതി വ മുജ്രിമിയ്യി സൂറിയാ, താൾ 9).

ഒരു പ്രതിരോധം പോലുമില്ലാതെ എങ്ങനെയാണ് ഇസ്രായേലിന് സിറിയ തങ്ങളുടെ ജൂലാൻ കുന്നുകൾ കാഴ്ച വെച്ചത് എന്നതിന് തെളിവുകളാണ് ഈ അന്തഃപ്പുര ലിഖിതങ്ങൾ. അൽ ബഅഥിന്റെ ഉന്നതനായ ഇസ്മാഈലി നേതാവും ഭരണത്തിലെ പൂർവ മന്ത്രിയുമായ സാമി അൽ ജുൻദി എഴുതുന്നു, "ജൂലാൻ പോരാട്ടത്തിന്റെ വ്യത്യസ്ത തലങ്ങൾ നാം വിശകലനം ചെയ്യുകയാണെങ്കിൽ, അതിർത്തികളിൽ ജീവത്യാഗങ്ങൾ ചെയ്യുകയും പോരാട്ടങ്ങൾ നടത്തുകയും ചെയ്തവരുടെ സംഭവ ബഹുലമായ വൃത്താന്തങ്ങൾ അവരുടേതായ വൈയക്തിക തീരുമാനങ്ങൾ മാത്രമാണെന് നമുക്ക് മനസ്സിലാകും. അത് സൈനിക നേതൃത്വത്തിന്റെ അറിവോടെയായിരുന്നില്ല. സൈനിക നേതൃത്വം അവരോടെ കൽപ്പിച്ചത് പോലും അതിർത്തികൾ വിട്ടൊഴിഞ്ഞ് പിന്മാറാനായിരുന്നു. അങ്ങനെ തീരുമാനപ്രകാരം അതിർത്തി ഒഴിഞ്ഞു കൊടുത്തു. എന്തായിരുന്നു ആ തീരുമാനം? ജൂൺ 5 ആം തീയതി (ഇസ്രായേൽ ഈജിപ്തിനെ ആക്രമിക്കുന്നത് ജൂൺ 5 നാണ്. എന്നാൽ ജൂലാനിലേക്ക് കടന്നു വരുന്നത് ജൂൺ 9 ന് മാത്രമാണ്) മുതൽ ജൂലാനിലെ ജനങ്ങളെ അവിടെ നിന്ന് ഒഴിപ്പിക്കുകയെന്നതായിരുന്നു ആ തീരുമാനം.

ഖനയ്ത്വറയിലേക്ക് ശത്രുക്കൾ എത്തുന്നതിനു മുൻപേ തന്നെ അവിടം കീഴടക്കപ്പെട്ടുവെന്ന് പ്രഖ്യാപിച്ചത് ഒരു യാഥാർത്ഥ്യം തന്നെയാണെന്ന് പറയുവാൻ ഞാനെന്തിന് മടിക്കണം? ആശ്ചര്യജനകമായിരുന്നുവത്! ആറു നാൾ യുദ്ധത്തിന്റെ ആദ്യ അഞ്ചു ദിവസങ്ങളിൽ ഒരിക്കൽ പോലും ഇസ്രായേൽ സിറിയക്ക് നേരെ തിരിഞ്ഞില്ല. ഇനി അഥവാ ആ സമയത്ത് ഇസ്രായേലുമായി ഒരു യുദ്ധത്തിനുള്ള പ്രാപ്തി സിറിയക്ക് ഉണ്ടായിരുന്നില്ലെന്ന് തന്നെ സമ്മതിക്കുക. എങ്കിൽ യുദ്ധം അവസാനിപ്പിക്കാൻ വേണ്ടി നാം എന്തുകൊണ്ട് ഐക്യരാഷ്ട്ര സഭയെ സമീപിച്ചില്ല? അതുവരെ സിറിയൻ അതിരുകൾ സുരക്ഷിതമായിരുന്നുവല്ലോ? ജൂലാൻ നമ്മുടെ അധീനതയിലുമായിരുന്നു. ജൂലാൻ കീഴടക്കിയ ഉടനെത്തന്നെ യുദ്ധ വിരാമത്തിനായി ഐക്യരാഷ്ട്ര സഭയുടെ മുന്നിൽ നാം തേങ്ങിക്കരഞ്ഞതെന്തിന്? (അതായത്, ജൂലാൻ കീഴടക്കുകയെന്ന ഇസ്രായേൽ ദൗത്യം പൂർത്തിയായ ഉടനെ തന്നെ വെടിനിർത്തലിനായി അഭ്യർഥിച്ചു). നിങ്ങൾ അല്പമൊന്നു ശ്രദ്ധിക്കൂ..... ഇതിനു പിന്നിലെ കുതന്ത്രം നിങ്ങൾക്കൊരിക്കലും നിഷേധിക്കാനാവില്ല.

അന്ന്, ഐക്യരാഷ്ട്ര സഭയിലെ സിറിയൻ പ്രതിനിധിയായ ജോർജ് ത്വഅ്മ, ഖനയ്ത്വറയിലെ ഇസ്രായേൽ അധിനിവേശത്തെ കുറിച്ചും, ദമസ്കസിന്റെ അതിരുകൾ വരെ വന്നെത്തിയ ഇസ്രായേൽ മുന്നേറ്റത്തെ കുറിച്ചും പറഞ്ഞത് കേട്ടപ്പോൾ ഞാൻ അത്ഭുതപ്പെട്ടു പോയി. എന്നാൽ ഐക്യരാഷ്ട്ര സഭയിലെ ഇസ്രായേൽ പ്രതിനിധി ഇതപ്പാടെ നിഷേധിക്കുകയും ചെയ്തു" (കസ്റതു ഖുബ്സ്, താൾ 17)

ഇന്നത്തെ സിറിയ ഭരിക്കുന്ന അക്രമികളുടെ യാഥാർഥ്യമാണിത്. ഫുറാത് മുതൽ നയ്ൽ വരെ നീണ്ടു കിടക്കുന്ന ജൂത സാമ്രാജ്യം

കെട്ടിപ്പടുക്കുന്നതിനായുള്ള പ്രഥമ ഘട്ടം താണ്ടാൻ ഇസ്രായേലിനെ സഹായിച്ചവരാണവർ. ഇത്തവണ ജൂലാൻ മാത്രമേ അവർക്ക് വേണ്ടിയിരുന്നുള്ളൂ. അത് സിറിയ തന്നെ അങ്ങോട്ട് വെച്ച് നീട്ടി.

തങ്ങൾക്ക് ചുറ്റും തങ്ങളുടെ താത്പര്യങ്ങൾ സംരക്ഷിക്കുന്ന ഭരണകൂടങ്ങളെയാണ് ഇസ്രായേലിന് വേണ്ടിയിരുന്നത്. സിറിയയിലാണ് അവർക്കത് ആദ്യം ലഭിച്ചത്. ഇസ്‌ലാമിനോടും മുസ്‌ലിംകളോടുമുള്ള വിദ്വേഷത്തിലും ശത്രുതയിലും തങ്ങളോട് സമാന ചിന്താഗതി പുലർത്തുന്ന നുസ്വയ്‌രികളേക്കാൾ അതിന് യോഗ്യത മറ്റാർക്കുമില്ലെന്ന് ജൂതന് അറിയാമായിരുന്നു. സിറിയക്കകത്ത് ഇരുന്നു കൊണ്ട് തങ്ങളുടെ അതിരുകൾ കാക്കുന്ന വിശ്വസ്തനായ ഒരു സുഹൃത്ത്. അതെ, സിറിയ എന്നും ഇസ്രായേലിന്റെ വിശ്വസ്തനായ സുഹൃത്തായിരുന്നു!

ടൈം മാസിക ഈ യാഥാർഥ്യം സാക്ഷ്യപ്പെടുത്തുന്നുണ്ട്. "ജൂണിലെ ആറ് നാൾ യുദ്ധത്തിൽ സിറിയക്ക് മേലുള്ള ഇസ്രായേലി ആക്രമണത്തിന്റെ ലക്ഷ്യം തന്നെ അൽ ബഅഥ് ഭരണകൂടത്തെ സംരക്ഷിക്കലും അവരുടെ അധികാരം അരക്കിട്ടുറപ്പിക്കലുമായിരുന്നു." (Time Magazine, vol 23, June 1967, സഹദി ഫാതിഹ് : അൽ മുസ്‌ലിമൂൻ വൽ ഹർബുർറാബിഅ്, താൾ 165, സുഖൂത്വുൽ ജൂലാൻ, ഇങ്കിലാബു ശ്ശാം).

ആ യുദ്ധത്തിന്റെ പിന്നാമ്പുറക്കഥകൾ പുറത്ത് വരാൻ തുടങ്ങിയതോടെ സിറിയക്ക് മേൽ സമ്മർദ്ദങ്ങളുണ്ടായി. പക്ഷേ, ഹാഫിദുൽ അസദ് അതൊട്ട് കാര്യ മാക്കിയതേയില്ല. റബ്ബർ സ്റ്റാമ്പാണെങ്കിലും പ്രസിഡൻറ് പദവിലിരുന്ന നൂറുദ്ദീനും ഏതാനും

ചിലർക്കും ഇവ്വിഷയത്തിൽ സങ്കോചമുണ്ടായിരുന്നുവെങ്കിലും നുസ്വയ്രി നേതാവായ സ്വലാഹ് ജദീദ് ഹാഫിദുൽ അസദിനെ പിന്തുണച്ച് രംഗത്ത് വന്നു. യുദ്ധ പരാജയത്തിന്റെ ഉത്തരവാദിത്വം പ്രതിരോധമന്ത്രിയിൽ മാത്രം കെട്ടിവെക്കുന്നതിൽ അർത്ഥമില്ലെന്നും, എല്ലാവരും അതിൽ തുല്യ പങ്കാളികളാണെന്നുമുള്ള നിലപാട് അയാളെടുത്തു. എന്നല്ല, ശക്തമായി തന്നെ അയാൾ ഹാഫിദുൽ അസദിന് വേണ്ടി വാദിച്ചു. അങ്ങനെ എല്ലാ പാപങ്ങളെയും ശുദ്ധീകരിക്കപ്പെട്ട ഹാഫിദുൽ അസദ് അടുത്ത അവസരത്തിനായി കാത്തിരിക്കുകയായിരുന്നു.